നിയമസഭയിൽ

# ഞാൻ എന്തു പറഞ്ഞു?



കെ. ജെ. തോമസ് Ex. M. L. A.

ഓറിയൻറൽ പ്രിൻറിംഗ് വർക്ക്സ്, കാഞ്ഞിരപ്പള്ളി.

# പ്രസ്താവന.



ഇങ്ങനെ ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തണമെന്നു് ഞാൻ വിചാരിച്ചിരുന്നതല്ല. എന്നാൽ തെരഞ്ഞെടുപ്പു പ്രചരണാർത്ഥം ഇപ്പ്രാവശ്യം ഞാൻ സഞ്ചരിച്ചതിനിടയ്ക്കു് ചില കേന്ദ്രങ്ങളിൽ നിന്നും ഒരു ചോദ്യം ഉണ്ടായി. കഴിഞ്ഞ പ്രാവശ്യം എന്നെ തെരഞ്ഞെടുത്തയച്ചിട്ടു് ഞാൻ എന്തുചെയ്തു? നിയമസഭയിൽ പോയിട്ടു് ഞാൻ എന്തു പറഞ്ഞു? അന്വേഷണത്തിൽ കോൺഗ്രസ്സ് പ്രവർത്തകരുടെ കുപ്രചരണമാണു് ഇതിനെല്ലാം നിദാനമെന്നു മനസ്സിലായി. സ്വയംപ്രസിദ്ധീകരണത്തിൽ സ്വതേ വിമുഖനാണെങ്കിലും, എന്റെ നിയമസഭാചെയ്തികൾ ബഹുജനങ്ങളെ അറിയിക്കേണ്ടതു് അത്യന്താപേക്ഷിതമായിരിക്കുന്നു എന്നു ബോദ്ധ്യമായി. അതുകൊണ്ടു മാത്രമാണു് ഇങ്ങനെ ഒരു പ്രസിദ്ധീകരണത്തിനു ഞാൻ തയ്യാറായതു്. സൌകര്യക്കുറവുകൊണ്ടു് നിയമസഭയിലെ എന്റെ ചോദ്യോത്തരങ്ങൾ ഇതിൽ ചേർത്തിട്ടില്ല. ഓരോ സ്ഥാപിത താല്പര്യങ്ങളെ പ്രതിനിധീകരിക്കുന്ന നമ്മുടെ പത്രങ്ങളിലൊന്നും എന്റെ ഈ പ്രസംഗങ്ങൾ ശരിയായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടില്ല. ചില പത്രങ്ങളിൽ, ചില പ്രസംഗങ്ങളുടെ ചില ഭാഗങ്ങൾ മാത്രം നിങ്ങൾ വായിച്ചിരിക്കും. ഇതു മുഴുവൻ വായിച്ചു നോക്കിയ ശേഷം കഴി

ഞ്ഞപ്രാവശ്യം എന്നെ തെരഞ്ഞെടുത്തതു കൊണ്ടു് വല്ല പ്രയോജനവും ഉണ്ടായിട്ടുണ്ടോ, ഞാൻ കഴിഞ്ഞ തെരഞ്ഞെടുപ്പുകാലത്തു് നിങ്ങളോടു ചെയ്തിരുന്ന വാഗ്ദാനങ്ങൾ പരിപാലിച്ചിട്ടുണ്ടോ, എന്നു നിങ്ങൾ വിധിക്കുവിൻ. നിങ്ങളുടെ മനഃസാക്ഷിയുടെ തീരുമാനം എനിക്കെതിരാണെങ്കിൽ, യാതൊരു പിറുപിറുപ്പും പരിഭവവും കൂടാതെ ഞാൻ അതിനു വഴങ്ങിക്കൊള്ളാം. അതെനിക്കനുകൂലമാണെങ്കിൽ, വീണ്ടും എന്നെ വിജയിപ്പിക്കുവാൻ നിങ്ങളുടെ കഴിവുകൾ വിനിയോഗിക്കുണമെന്നഭ്യർത്ഥിക്കുന്നു.

**കെ. ജെ. തോമസ് Ex. M. L. A.**

# അനുബന്ധം

# ഞാൻ എന്തു ചെയ്തു?

---

നിയമസഭാംഗമായതിനു ശേഷം ഞാൻ ആദ്യം ചെയ്ത നിവേദനം പൊതുമരാമത്തു വകുപ്പു മന്ത്രി ശ്രീ. കളത്തിൽ വേലായുധൻ നായർ അവർകളുടെ മുമ്പിലായിരുന്നു. അദ്ദേഹം 14—4—52-ൽ കാഞ്ഞിരപ്പള്ളി ററി. ബി. യിൽ വന്നിരുന്നപ്പോൾ ഈ നിയോജകമണ്ഡലത്തിലെ അടിയന്തിരാവശ്യങ്ങളെപ്പററി മെസ്സേഴ്സ് എസ്സ്. രാമനാഥപിള്ള, കെ. ററി. മൈക്കിൾ ബി. എ. ബി. എൽ., മസ്സാവു റാവുത്തർ (മാതിരംപള്ളിൽ, ആലപ്ര), ജോസഫ് തച്ചർപുഴ (ആലപ്ര) എന്നിവരുൾപ്പെട്ട നിവേദക സംഘത്തിൻെറ നേതൃത്വം വഹിച്ചു കൊണ്ടു് ഞാൻ സമർപ്പിച്ച ഇംഗ്ലീഷിലുള്ള മെമ്മോറാണ്ടത്തിൻെറ ശരി തർജ്ജമ താഴെ ചേർക്കുന്നു.

1. കെ. കെ. റോഡിൽ കാഞ്ഞിരപ്പള്ളിയിലും, മുണ്ടക്കയത്തും ഓരോ മൈൽ ദൂരമെങ്കിലും കോൺക്രീററു ചെയ്യണം. ഈ സ്റ്റേററിലുള്ള റോഡുകളിൽ വെച്ചു് ഏററവും കൂടുതൽ വാഹന ഗതാഗതമുള്ള റോഡ് കെ. കെ. റോഡാണു്. കാഞ്ഞിരപ്പള്ളിയും മുണ്ടക്കയവും ശീഘ്രത്തിൽ പട്ടണങ്ങളായി വളന്നു വരികയാണു്. ഇവിടെ വേനൽക്കാലത്തു് പൊടിയും വഷകാലത്തു് ചെളിയും മൂലം പൊതുജനങ്ങൾക്കുണ്ടാകുന്ന ശല്യം ദുസ്സഹമാണു്.

ഇതു സംബന്ധിച്ച നാട്ടകാർ ഇതിനു മുമ്പ് പല നിവേദനങ്ങളും സമർപ്പിക്കുകയും, അധികാരികളിൽ നിന്ന് വ്യക്തമായ വാഗ്ദാനങ്ങൾ ലഭിക്കുകയും ചെയ്തിട്ടുള്ളതാണ്. എങ്കിലും ഇവയ്ക്കു യാതൊരു പരിഹാരവും ഇതുവരെ ഉണ്ടായിട്ടില്ല.

2. a) കാഞ്ഞിരപ്പള്ളി—ഈരാററുപേട്ട റോഡ്,

b) കാഞ്ഞിരപ്പള്ളി-തമ്പലക്കാട്-എലിക്കുളം റോഡ്,

c) കാഞ്ഞിരപ്പള്ളി-മണിമല റോഡ് ഇവ മെററൽ ചെയ്യണം. ഈ പ്രദേശത്ത് അവഗണിക്കപ്പെട്ടു കിടക്കുന്ന റോഡുകളിൽ മുഖ്യമായവയാണിതു്. ഇതിൽ എ-യും സി-യും റോഡുകളിൽക്കൂടി ബസ്സ് ഓടുന്നുണ്ട്.

3. മുണ്ടക്കയം—എരുമേലി റോഡിൽ മഞ്ഞളരുവിതോടിന് ഒരു പാലവും ചെറുവള്ളി പൊയ്കയ്ക്കു ഒരു കലുങ്കും തീർക്കണം. ഈ റോഡ് കിഴക്കൻ പ്രദേശങ്ങളിൽ നിന്നും കാർഷിക വിഭവങ്ങളെ ജലഗതാഗതത്തിനു സൌകര്യമുള്ള റാന്നിയിലേക്ക് എത്തിക്കുന്നതിനുള്ള എളുപ്പ വഴിയാണ്. മേല്പറഞ്ഞ പാലത്തിന്റേയും കലുങ്കിന്റേയും അഭാവമാണ് ചെലവു കുറഞ്ഞ ഈ ഗതാഗതമാർഗ്ഗം തുറക്കുന്നതിനു തടസ്സമായി നില്ക്കുന്നതു്. എരുമേലിയും—മുണ്ടക്കയവുമായുള്ള ബസ്സോട്ടം മഴക്കാലത്തു് നിലച്ചു പോകുന്നു.

4. മൂലേപ്ളാക്കൽ പാലം തീർക്കണം. ഒരു തലമുറയായിട്ടുള്ള ഈ പാലത്തിന്റെ ചരിത്രം ഗവൺമെന്റിന് അപമാനമാണ്. ഈ പാലത്തിന്റെ അഭാവം

കാഞ്ഞിരപ്പള്ളിയേയും മണിമലയേയും തമ്മിൽ വേർപെടുത്തുന്നു.

5. പൊന്തമ്പുഴ—ചുങ്കപ്പാറ റോഡുവെട്ടണം.

ഈ റോഡ് മണിമലയെ തിരുവല്ലായുമായി യോജിപ്പിക്കുന്നു. കുറച്ചു കലുങ്കുകൾ മാത്രം തീർത്താൽ ഈ റോഡിൽ കൂടെ വാഹന ഗതാഗതത്തിനു സൌകര്യമുണ്ടാകും.

6. കൊരട്ടിയിൽ മണിമലയാററിനു ഒരു ചപ്പാത്തുപാലം തീർക്കണം. കാഞ്ഞിരപ്പള്ളിയും എരുമേലിയും തമ്മിലുള്ള ഗതാഗതം ഇവിടെ ഒരു പാലം ഇല്ലാത്തതുകൊണ്ട് ആണ്ടിൻെറ അധിക കാലവും തടയപ്പെടുന്നു. കൊരട്ടിയിൽ ഒരു പാലം പണിയുക വളരെ ചെലവേറിയതാകകൊണ്ട് ഉടനടി സാദ്ധ്യമാമെന്നു വരുന്നതല്ല. എന്നാൽ നല്ല ഒരു ചപ്പാത്തു പാലം തീർക്കുകയാണെങ്കിൽ വെള്ളപ്പൊക്കമുണ്ടാകുന്ന അവസരങ്ങളിലൊഴിച്ച് എല്ലാപ്പോഴും വാഹനഗതാഗതത്തിനു സൌകര്യമുണ്ടാകും ഇവിടെയുണ്ടാകുന്ന വെള്ളപ്പൊക്കം അധിക സമയം നീണ്ടുനില്ക്കാറില്ല.

7. മുണ്ടക്കയത്തിനും എരുമേലിക്കും വിദ്യുച്ഛക്തി നീട്ടണം. ഇപ്പോഴത്തെ നിശ്ചയമനുസരിച്ചു കെ. കെ റോഡിൽ 26-ാം മൈൽ വരെ ഇലക്ട്രിക ലൈൻ നീട്ടുന്നുണ്ട്. മുണ്ടക്കയവും എരുമേലിയും അതിനോടടുത്തു കിടക്കുന്ന, വിദ്യുച്ഛക്തി ഏററവും അടിയന്തിരമായി ആവശ്യമുള്ള പട്ടണങ്ങളാണ്.

ഈ മെമ്മോറാണ്ടത്തിൽ അടങ്ങിയിരിക്കുന്ന കാര്യങ്ങൾ സാധിച്ചു തരുന്നതിനുവേണ്ടി ഞാൻ നിരന്തരമായി മന്ത്രിമാരെ ശല്യപ്പെടുത്തിക്കൊണ്ടാണിരുന്നതു്. അതിൻെറ ഫലമായിട്ടാണെന്നു ഞാൻ വിശ്വസിക്കുന്നു, കാഞ്ഞിരപ്പള്ളി നിയോജക മണ്ഡലത്തിൽ താഴെപ്പറയുന്ന മരാമത്തുപണികൾക്കു് 1953-54 ലെ ബഡ്ജററിൽ തുക കൊള്ളിപ്പിക്കുവാൻ എനിക്കു കഴിഞ്ഞിട്ടുണ്ടു്.

a) മുഖപ്പ്ളാക്കൽ പാലം. b) തമ്പലക്കാട്ടു റോഡിൽ 5-ാം മൈൽ മുതൽ 7-ാം മൈൽ വരെ മെററൽ ചെയ്യുക. c) കാഞ്ഞിരപ്പള്ളി-കുന്നുംഭാഗം റോഡ് ഒരു മൈൽ മെററൽ ചെയ്യുക. d) കാഞ്ഞിരപ്പള്ളി ഈരാററുപേട്ട റോഡ് സ്പെഷ്യലായി നന്നാക്കുക. e) മണിമലയാററിൽ കൊരട്ടിക്കടവിൽ ഒരു ചപ്പാത്തു പലം പണിയുക. f) മേലരുവി തോട്ടിനു് ഒരു പാലം പണിയുക.

ഇവകൂടാതെ കാഞ്ഞിരപ്പള്ളി നിയോജകമണ്ഡലത്തിൽ താഴെപ്പറയുന്ന പണികൾക്കുകൂടെ 53-54 ലെ ബഡ്ജററിൽ തുക കൊള്ളിക്കപ്പെട്ടിട്ടുണ്ടു്.

1) മുരുക്കുംവയൽ പ്രൈമറി സ്കൂളിനു് ഒരു പുതിയ കെട്ടിടം. 2) കാഞ്ഞിരപ്പള്ളി പേട്ട ഇംഗ്ലീഷ് സ്കൂളിൻെറ പരിസരങ്ങൾ ലെവൽ ചെയ്യുകയും, ചുററും മതിൽ കെട്ടുകയും ചെയ്യുന്നതിനു്. 3) ഇരുമ്പുപാലം അടിയന്തരമായി നന്നാക്കുന്നതിനു്. 4) പൊൻകുന്നം-തമ്പലക്കാട്ടു റോഡ് ഡിപ്പാർട്ടുമെൻറലായി

എട്ടത്തു നന്നാക്കുക. 5) മണിമലയാററിൽ കരിമ്പിൻ കയത്തുങ്കൽ ഒരു കടത്തുവള്ളം ഇടുക.

* * * * * * * *

ഈ നിയോജകമണ്ഡലത്തിലെ പ്രാദേശികാവശ്യങ്ങരം സംബന്ധിച്ചും മററും ഞാൻ അധികാരികളുടെ പക്കൽ ചെയ്തിട്ടുള്ള മററു നിവേദനങ്ങളിൽ പ്രാധാന്യമർഹിക്കുന്നവ താഴെ ചേക്കുന്നു.

1, എരുമേലിലുള്ള മലേറിയൽ ഡിസ്പെൻസറി നിറുത്തുവാനുള്ള ഗവൺമെൻറിൻെറ തീരുമാനം നിറുത്തിവെയ്ക്കണമെന്നും അവിടെ സ്ഥിരമായ ഒരാശുപത്രി അനുവദിക്കണമെന്നും ആവശ്യപ്പെട്ടു കൊണ്ട് ആശുപത്രിക്ക് സ്ഥലവും കെട്ടിടവും നാട്ടുകാർ ഉണ്ടാക്കിക്കൊടുക്കണമെന്നുള്ള വ്യവസ്ഥയിന്മേൽ അനുകൂലമായ തീരുമാനങ്ങരം ഉണ്ടായി.

2. കനകപ്പലത്തു് ഒരു പ്രൈമറിസ്കൂരം അനുവദിക്കണമെന്നു നിവേദനം നടത്തി, അനുവദിച്ചു.

3. മുണ്ടക്കയം മുപ്പത്തിനാലാം മൈലിൽ ഒരിംഗ്ലീഷ് മിഡിൽ സ്കൂരം അനുവദിക്കണമെന്നു് നിവേദനം നടത്തി, അനുവദിച്ചു.

4. മുണ്ടക്കയം പുത്തൻ ചന്തയും പരിസരങ്ങളും ശുചിയായി സംരക്ഷിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി.

5. മുണ്ടക്കയം മുപ്പത്തഞ്ചാം മൈലിൽ നടന്ന തൊഴിലാളി–മുതലാളി ഗുണ്ടാ സംഘട്ടനത്തെപ്പററി നേരിട്ടുപോയി അന്വേഷിച്ചു് കിട്ടിയ വിവരങ്ങൾ യഥാവിധിഅധികാരികളെ അറിയിച്ചു.

6. മുട്ടപ്പള്ളിൽ നിന്നും റിസർവ്വ് പോലീസ് അധഃകൃത വർഗ്ഗത്തിൽപെട്ട ചില കൃഷിക്കാരെ ഇറക്കിവിടാൻ ഒരുമ്പെട്ടതിന് സ്റ്റേ അനുവദിപ്പിച്ചു.

7. കാഞ്ഞിരപ്പള്ളി പോലീസ് സർക്കിൾ ഇൻസ്പെക്ടരായിരുന്ന മി. സോമൻ പിള്ളയുടെ അഴിമതികളെപ്പററി പരാതിപ്പെട്ടു.

8. വണ്ടൻമേട് അയ്യപ്പൻകോവിൽ ഭാഗങ്ങളിൽ നിന്നു കൃഷിക്കാരെ ഇറക്കിവിടാനുള്ള നൂറോളം ഉത്തരവുകൾക്ക് സ്റ്റേ അനുവദിപ്പിച്ചു.

9. പെരുന്തോട്ട് സംഭവത്തെപ്പററി അന്വേഷിക്കാൻ ഗവൺമെൻറിനെ പ്രേരിപ്പിച്ചു.

10. കിഴക്കൻ പ്രദേശങ്ങളിലുണ്ടായ ഭൂചലനത്തെപ്പററി കേന്ദ്രഗവൺമെൻറിനെ ധരിപ്പിച്ച് ശരിയായ ശാസ്ത്രീയാന്വേഷണങ്ങൾ നടത്തിപ്പിക്കുവാൻ നമ്മുടെ ഗവൺമെൻറിനെ പ്രേരിപ്പിച്ചു.

11. കാഞ്ഞിരപ്പള്ളിലെ ഹൈന്ദവർക്കും, പട്ടിമററത്തുള്ള പട്ടികജാതിക്കാർക്കും, ഓരോ ശ്മശാനസ്ഥലം അനുവദിക്കേണ്ടതിൻെറ ആവശ്യകതയെപ്പററി മന്ത്രിസമക്ഷം നിവേദനങ്ങൾ നടത്തി.

ഇവയെല്ലാം ചെയ്തതു് മററു ചില വക്കീൽ എം. എൽ. ഏ. മാർ ചെയ്യാറുണ്ടെന്നു് പറയപ്പെടുന്നതു പോലെ എന്തെങ്കിലും പ്രതിഫലം പററിക്കൊണ്ടല്ലെന്നും, ഇതെല്ലാം എൻെറ വെറും കടമമാത്രമാണെന്നുള്ള ബോദ്ധ്യത്തോടുകൂടി പലതിനും സ്വന്തം കൈയ്യിൽ നിന്നുതന്നെ യാത്രച്ചിലവുകളും മററും വഹിച്ചുകൊണ്ടാണെന്നും കൂടെ പ്രസ്താവിക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

ഞാൻ നിയമ സഭയിൽ പോയിട്ടു് ഒന്നും ചെയ്തില്ല, പറഞ്ഞില്ല, എന്നുള്ള തല്പരകക്ഷികളുടെ കുപ്രചരണങ്ങൾ ശരിയോ തെററോ എന്നു് ബഹുജനങ്ങൾ ഇനിയും യുക്തംപോലെ വിധിച്ചുകൊള്ളുക.





## സ്പീക്കറെ അനുമോദിച്ചുകൊണ്ടു്
## 24—3—1952-ൽ
### ചെയ്ത പ്രസംഗം.

സർ, ഈ സഭയിലെ സ്വതന്ത്രന്മാർ ചേൎന്നു് രൂപീകരിച്ചിട്ടുള്ള പീപ്പിൾസ് ഡെമോക്രാററിക്ക് പാർട്ടിയുടെ പ്രതിനിധി എന്നനിലയിൽ അങ്ങയെ ഞാൻ അനുമോദിച്ചുകൊള്ളുന്നു. വാശിയോടുകൂടിയ ഒരു തെരഞ്ഞെടുപ്പായിരുന്നു നടന്നതു്. പ്രതിപക്ഷകക്ഷിയിൽപെട്ടിരുന്ന അങ്ങയെ ഭരണകക്ഷിയുടെ പിൻതുണയോടുകൂടി സ്പീക്കറായി തെരഞ്ഞെടുത്തിരിക്കുന്നു. ഈ സഭയിലെ എല്ലാ അംഗങ്ങളുടേയും അവകാശങ്ങളെ സംരക്ഷിക്കുന്നതിൽ അങ്ങു് സന്നദ്ധനായിരിക്കുമെന്നു് ഞങ്ങൾക്കെല്ലാപേക്കും ഉറപ്പുണ്ടു്. അങ്ങയുടെ പൂർവ്വചരിത്രം അതിനൊരു തെളിവാണു്. ഒരു അഭിഭാഷകൻ എന്നനിലയിലും പാർലമെൻേററിയൻ എന്നനിലയിലും അങ്ങയുടെ പൂർവ്വചരിത്രം വിശ്രുതമാണു്. ഈ സഭയുടെ അന്തസ്സിനുംമററും യോജ്യമായവിധത്തിൽ അങ്ങു് അങ്ങയുടെ കൃത്യം നിർവ്വഹിക്കുമെന്നു് വിശ്വസിച്ചുകൊണ്ടു് അങ്ങേയ്ക്കു് ഈ പാർട്ടിയുടെ സകല സഹകരണങ്ങളും വാഗ്ദാനം ചെയ്തുകൊള്ളുന്നു.

---

(നിയമസഭാനടപടികൾ Vol. V. No. 1, പേജ് 6)

## ഭക്ഷ്യധാന്യങ്ങളുടെ മേലുള്ള നിയന്ത്രണങ്ങൾ പിൻവലിക്കാൻ ആവശ്യപ്പെട്ടുകൊണ്ടു് 7—7—1952-ൽ ചെയ്ത പ്രസംഗം.

ശ്രീ. കെ. ജെ. തോമസ്സ്. സർ, ഭക്ഷ്യധാന്യങ്ങളുടെമേലുള്ള നിയന്ത്രണങ്ങൾ എല്ലാംതന്നെ പിൻവലിക്കണമെന്നു വാദിക്കാൻവേണ്ടിയാണു് ഞാൻ ഈ അവസരം ഉപയോഗിക്കുന്നതു്. അതിനെപ്പററി ചിന്തിക്കുമ്പോൾ നാം ആദ്യമായി ഓർക്കേണ്ടതു് എങ്ങനെയാണു് ഈ കൺട്രോൾ ഏർപ്പാടു നമ്മുടെരാജ്യത്തുവന്നതെന്നാണു്. കഴിഞ്ഞമഹായുദ്ധത്തിൻെറ അനന്തരഫലമായുണ്ടായ ഒരു ദുരന്തഫലമാണു് ഈ ഏർപ്പാടു്. അന്നു് അതിൻെറ ആവശ്യമുണ്ടായിരുന്നു. അന്നു് ഒരു വിദേശ ഗവമ്മെൻറായിരുന്നു ഇൻഡ്യയെ ഭരിച്ചുകൊണ്ടിരുന്നതു്. ഈ രാജ്യത്തുനിന്നും ഭക്ഷണസാധനങ്ങൾ അന്നു് പട്ടാളക്കാരുടെ ആവശ്യത്തിനുവേണ്ടി പുറത്തയച്ചുകൊണ്ടിരുന്നു. അങ്ങനെ കൃത്രിമമായുണ്ടാക്കിയ ദൗർലഭ്യത്തിൻെറ ഫലമായി ഈ രാജ്യത്തു് കൺട്രോളിൻെറ ആവശ്യം വന്നുചേർന്നു. എന്നാൽ ഇന്നതിൻെറ ആവശ്യമില്ല. പലകാരണങ്ങളാലാണു് ഞാൻ ഈ അഭിപ്രായം പുറപ്പെടുവിക്കുന്നതു്. ഒന്നാമതായി കൺട്രോൾനിലവിലുള്ളപ്പോൾ ഒരാളിനു് സത്യസന്ധതയോടുകൂടി ജീവിക്കാൻ സാദ്ധ്യമല്ല. കോ

ൺഗ്രസുകാരാണെങ്കിൽ സത്യവും അഹിംസയും മുദ്രാവാക്യമായി സ്വീകരിച്ചിട്ടുള്ളവരാണ്.

**ശ്രീ. പി. കെ. രാമചന്ദ്രദാസ്:** കൺട്രോൾനിവൃത്തിയിട്ട് ജന്മികൾ തോന്നിയവിലയ്ക്കു വിൽക്കുന്നതാണോ സത്യസന്ധത?

**ശ്രീ. കെ. ജെ. തോമസ്.** സത്യസന്ധത എന്നു പറയുന്നതു് അതല്ല. തോന്നിയവിലയ്ക്കു വിൽക്കാതിരിക്കാൻ നമുക്കൊരു സീലിംഗ്പ്രൈസു നിശ്ചയിക്കാമെന്നുള്ളതാണ്. കരിഞ്ചന്ത എന്നൊരേർപ്പാടുള്ളപ്പോൾ ഇന്നത്തെസ്ഥിതിക്ക് ഒരാൾക്ക് അതിനെ ആശ്രയിക്കാതെകഴിഞ്ഞുകൂടാൻ സാദ്ധ്യമല്ല. ഈ ആദർശം പ്രസം-ഗിക്കുന്നനാമെല്ലാംതന്നെ കരിഞ്ചന്തയിൽനിന്നും അരി വാങ്ങിയല്ലേ നമ്മുടെ ആവശ്യം നിർവ്വഹിക്കുന്നതെന്നു് ഞാൻ ചോദിക്കുന്നു. ചില മന്ത്രിമാർ അസുഖങ്ങളായ ചോദ്യംവരുമ്പോൾ ഒഴിഞ്ഞുമാറുന്നതായികാണാം. ഈ മന്ത്രിയോട് എത്ര ഔൺസ് അരിയാണ് വാങ്ങുന്നതെന്നുചോദിച്ചാൽ ഞാൻ അളന്നുനോക്കാറില്ല എന്നാണുത്തരം. അതാണ് ഞാൻ സത്യസന്ധതയില്ല എന്ന് പറഞ്ഞതു്. മഹാത്മജി ഇവിടെ കൺട്രോൾനീക്കാൻ വേണ്ടിവാദിച്ചിട്ടുള്ളതിന്റെ ഉദ്ദേശം ഇതുതന്നെയാണ് സത്യസന്ധത ജനങ്ങൾക്കുണ്ടായിരിക്കേണ്ട ഒരു കാര്യമാണ്. അങ്ങനെ സത്യസന്ധതയോടുകൂടി ജീവിക്കാൻ ഇന്നത്തെ കരിഞ്ചന്തയ്ക്കും അഴിമതിയ്ക്കും പ്രേരണനൽകുന്ന ഈ ഭക്ഷ്യനിയന്ത്രണം പരിപൂർണ്ണമായി ഇല്ലാതാക്കേണ്ടതാണ്.

രണ്ടാമതായി ഇവിടെകൊണ്ടുവന്നിരിക്കുന്ന കണക്കുകൾ ശരിയല്ലെന്നാണ് എനിക്കുപറയാനുള്ളത്. ഇത് സർ. സി. പി. രാമസ്വാമിഅയ്യരുടെകാലത്തെ കണക്കുകളാണ്. അന്ന് അറുപതുശതമാനം കമ്മിയായിട്ട് ഒരു കണക്കുണ്ടാക്കി എന്നേയുള്ളു. കിരാതത്വത്തോടൊപ്പം ബുദ്ധിയുംകൂടി ഉണ്ടായിരുന്ന സർ. സി. പി. രാമസ്വാമിഅയ്യർ കൂടുതൽ ഭക്ഷ്യധാന്യങ്ങൾ ലഭിക്കുന്നതിലേയ്ക്കായി ഇൻഡ്യാഗവൺമെൻറിനു സമർപ്പിക്കുന്നതിന് ഉണ്ടാക്കിയിട്ടുള്ള ഒരു കണക്കാണിതെന്നു ഞാൻ വിശ്വസിക്കുന്നു. ഇന്നുവരെ ശരിയായ ഒരു സ്റ്റാററിസ്റ്റിക്ക് ഈ കാര്യത്തിൽ നമ്മുടെ രാജ്യത്തില്ല. സർ, സി. പി. രാമസ്വാമിഅയ്യർ പോയതിനുശേഷം കാൺഗ്രസ്സുഗവൺമെൻറുവന്നു. അതോടുകൂടി ഗ്രോ മോർ ഫുഡ് മുതലായസ്കീമുകൾ നടപ്പിൽവരുത്തി. അതുയുമായിട്ടും ഒരു ശതമാനം പോലും കൂടീട്ടില്ല എന്നുപറയുന്നതു ശരിയല്ല. ഏതായാലും 40 ശതമാനമെന്നുള്ള കണക്കു ശരിയാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. കാൺഗ്രസുഗവൺമെൻറു വന്നതിനുശേഷം ഗ്രോ മോർഫുഡ് പദ്ധതികൾ പലതും ആവിഷ്കരിച്ചിട്ടുള്ളതുകൊണ്ട് തീർച്ചയായും കുറെക്കൂടിയെങ്കിലുംവദ്ധിച്ചുകാണും. അതുകൊണ്ട് അങ്ങനെ വലുതായ കമ്മി ഇവിടെയുണ്ടാകാൻ ഇടയില്ല. ഉണ്ടെങ്കിലും മദ്രാസിൽ ശ്രീ. സി. രാജഗോപാലാചാരി ഈ പ്രശ്നത്തെ അഭിമുഖീകരിച്ചതുപോലെ ഇവിടെയും ഈ പ്രശ്നത്തെ അഭിമുഖീകരിക്കണമെന്നാണ് എനിക്കുപറയുവാനുള്ളത്. അങ്ങനെ വിനിയന്ത്രണം നടപ്പിലാക്കുകയാണെങ്കിൽ കർഷകന് കൂടുതൽഉത്തേജനമായിരിക്കും.

ഇന്ന് ഗവൺമെൻറ് കർഷകന് ഉത്തേജനം നൽകുന്നി
ല്ല. ഇന്നവിനിയന്ത്രണം ഏൎപ്പെടുത്തുകയാണെങ്കിൽ അ
തിനേക്കാൾ കൂടുതൽഉത്തേജനം ഗവൺമെൻറിൽനി-
ന്നും കൎഷകന നൽകാനില്ലെന്നാണ് എനിക്ക പറയാന
ള്ളതു്. പരസ്പരം വിശ്വസിക്കുകയും സഹായിക്കുകയും
ചെയ്യുങ്കിൽമാത്രമെ ജനകീയഭരണം വിജയിക്കുവാൻ
പോകുന്നുള്ളു. കർഷകൻെറകഴുത്തിൽ ഈ കൺട്രോൾ
ആകുന്ന കയർ മുറുക്കുന്നിടത്തോളംകാലം ജനകീയഭരണം
വിജയിക്കുകയില്ല. നമുക്ക കർഷകരെ വിശ്വസിക്കാം.
വ്യാപാരികളെ വിശ്വസിക്കാം. നമ്മുടെ ജനങ്ങളെ വി
ശ്വസിക്കാം. അങ്ങനെ വിശ്വസിച്ചുകൊണ്ടു മദ്രാസിൽ
ശ്രീ. രാജഗോപാലാചാരി ചെയ്തിട്ടുള്ളതുപോലെ ഇവി
ടെയും പരീക്ഷണാൎത്ഥം വിനിയന്ത്രണം ഏൎപ്പെടുത്തി
യാൽ ഒരു ദോഷവും വരാൻപോകുന്നില്ല.

മലബാറിൽവസിക്കുന്ന ഒരാളാണിപ്പോൾ ഞാൻ.
മദ്രാസിൽ സി. രാജഗോപാലാചാരി ഈ വിനിയന്ത്ര
ണം ഏൎപ്പെടുത്തിയതിനുശേഷം അവിടത്തെ ഭക്ഷ്യനില
തൃപ്തികരമായ വിധത്തിൽ മെച്ചപ്പെട്ടുവരികയാണ്.
ചില ജന്മികൾ ഇതുവരെ അറയിൽസൂക്ഷിച്ചുവച്ചിരു
ന്നനെല്ല് ഇപ്പോൾ പുറത്തെടുത്തുകൊണ്ടിരിക്കുന്നു. സാ
ധാരണയായി ഭക്ഷ്യക്ഷാമമുണ്ടാകുന്നതു് മിഥുനം കൎക്കട
കം ഈ മാസങ്ങളിലാണ്. അന്നു കൂടുതൽ വിലയ്ക്കുവില്ക്കു
ന്നതിനായി അറകളിൽ നെല്ലു സംഭരിച്ചുവയ്ക്കുന്ന പതി
വാണ് അവിടങ്ങളിലുള്ളതു്. എന്നാൽ ഇപ്പോൾ വിനി
യന്ത്രണം ഏൎപ്പെടുത്തിയതോടുകൂടി കൂടിയവിലയ്ക്കു

വില്ക്കാൻ സാദ്ധ്യമല്ലാതെവന്നതുകൊണ്ടു് കറഞ്ഞവില യ്ക്കു് ധാരാളമായി വെളിയിൽ വില്ക്കുന്നുണ്ടു്.

അതുകൊണ്ടു് പ്രതിപക്ഷമെമ്പറന്മാരുടെ എതിർപ്പിനെഭയപ്പെട്ടു് ഇവിടത്തെ മന്ത്രിസഭ ഇക്കാര്യത്തിൽ ഒരു തീർപ്പിനൊന്നും പോകരുതെന്നും തന്റേടത്തോടും ധൈര്യത്തോടും വിനിയന്ത്രണം ഏർപ്പെടുത്തണമെന്നും ഞാൻ ആവശ്യപ്പെട്ടുകൊള്ളുന്നു. മഹാത്മാഗാന്ധിയുടെ അന്ത്യശ്വാസവേളയിലും ഈ നിയന്ത്രണം പരിപൂർണ്ണമായി എടുത്തുകളയണമെന്നു പറഞ്ഞിട്ടുള്ളകാര്യവും ഞാൻ ഇവിടെ ഉൽബോധിപ്പിച്ചു കൊള്ളുന്നു. ഇതിനെക്കുറിച്ചു് മഹാത്മാഗാന്ധി ചെയ്തിട്ടുള്ള ഒരു പ്രസംഗഭാഗം ഞാൻ വായിക്കാം.

Our Ministers are of the people, from the people. Let them not arrogate to themselves greater knowledge than those experienced men who do not happen to occupy ministerial chairs, but who hold the view strongly that the sooner the control is removed the better."

(നമ്മുടെ മന്ത്രിമാർ ജനങ്ങളുടേതാണു്, ജനങ്ങളിൽനിന്നാണു്. മന്ത്രിക്കസേരകളിൽ ഇരിക്കുവാൻ ഇടയായിട്ടില്ലെങ്കിലും, എത്രയുംവേഗം ഈ കൺട്രോൾ നീക്കുന്നോ അത്രയും നല്ലതാണെന്ന ഉറച്ച അഭിപ്രായമുള്ള ആ പരിചയസമ്പന്നരായ ആളുകളേക്കാൾ തങ്ങൾക്കു് കൂടുതൽ ബുദ്ധിയുണ്ടെന്നു് അവർ സ്വയം അവകാശപ്പെടാതെയിരിക്കട്ടെ.)

അതുകൊണ്ടു് പരീക്ഷണാർത്ഥമെങ്കിലും ഇതു നടപ്പിലാക്കാൻ ഈ മന്ത്രിസഭ ശ്രമിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. അതുനടപ്പിലാക്കി എന്നുവച്ചു നാം പട്ടിണികിടന്നു മരിക്കാൻ പോകുന്നില്ല. നമ്മുടെ രാജ്യം അറബിക്കടലിൽ താഴുവാൻപോകുന്നില്ല.

(ബെൽ)

(നിയമസഭാ നടപ്പടികൾ Vol. VI No 7 പേജ് 649, 50, 51)

# മലനാട്ടുകർഷകരോടുള്ള ഗവണ്മെൻറിൻെറ നയങ്ങളെ വിമശിച്ചുകൊണ്ടു്

## 9—7—1952-ൽ

## ചെയ്ത പ്രസംഗം.

**ശ്രീ. കെ. ജെ. തോമസ്:** സർ, ഈ സഭയുടെ ഭാഗത്തിരിക്കുന്ന തനിസ്വതന്ത്രരുടെ നിലയെപ്പററിപറയുകയാണെങ്കിൽ, അവർ ഇപ്പോൾ പിശാചിൻെറയും കടലിൻെറയും മദ്ധ്യത്തിരിക്കുന്ന ഒരവസ്ഥയിലാണെന്നു് ഞങ്ങൾ വിശ്വസിക്കുന്നു. കഴിഞ്ഞ അസംബ്ളിയിൽ ഞങ്ങൾ കാൺഗ്രസ്സുകക്ഷിയെ നിരുപാധികം പിൻതാങ്ങിയതു് കോൺഗ്രസ്സിനോടുള്ള ഞങ്ങളുടെ സ്നേഹാധിക്യംകൊണ്ടോ കോൺഗ്രസ്സിൻെറ ഇന്നത്തെ നേതാക്കന്മാരിലുള്ള പരിപൂർണ്ണമായ വിശ്വാസംകൊണ്ടോ ആയിരുന്നില്ല രണ്ടുകാരണങ്ങളാണു അതിനു ഞങ്ങളെപ്രേരിപ്പിച്ചതു്. ഒന്നാമതു് മററുപോംവഴിയൊന്നും ഇല്ലായിരുന്നു. ഈ രാജ്യം അരാജകത്വത്തിലേക്കു വലിച്ചെറിയപ്പെട്ടു് ഈ രാജ്യത്തു് ഒരു അഡ്മിനിസ്ട്രേററർഭരണം വരാതെയിരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി; രണ്ടാമതു് കഴിഞ്ഞകാലത്തെ തെററുതിരുത്തി ഇവിടെ ഒരു നല്ലഭരണം ഉണ്ടാകുമെന്നു് ഞങ്ങൾ പ്രതീക്ഷിച്ചു. എന്നാൽ ഞങ്ങളുടെപ്രതീക്ഷ വളരെ നിരാശാജനകമായിരുന്നു എന്നു് ഞാൻ ചൂണ്ടിക്കാണിക്കുന്നു. അവർ ഇപ്പോഴും പഴയവഴിയിൽക്കൂടിയാണു മുൻപോട്ടുപൊയ്ക്കൊണ്ടിരിക്കുന്നതു്

ഇതുപരിഹരിക്കാൻ അവർ തയ്യാറാകുന്നില്ലെങ്കിൽ അതിൻെറ ഫലം അവർതന്നെ അനുഭവിക്കും.

ഒന്നു രണ്ടുകാര്യങ്ങൾ ഈ അവസരത്തിൽ ഞാൻ ചൂണ്ടിക്കാണിക്കാൻ ആഗ്രഹിക്കുന്നു. ഒന്നാമതായി മലനാട്ടു കൃഷിക്കാരുടെ കാര്യത്തെപ്പററിയാണ് എനിക്കുപറയുവാനുള്ളതു്. വണ്ടൻമേട്ട റിക്ലമേഷൻപദ്ധതി കഴിഞ്ഞ ബഡ്ജററിൽ കൊള്ളിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഈ പ്രാവശ്യം അതേപ്പററി ആലോചിക്കുന്നേയുള്ളു എന്നാണ് ബഹുമാനപ്പെട്ടമന്ത്രി പറയുന്നതു്. ഫുഡ്പ്രൊഡക്ഷൻ സ്കീം അനുസരിച്ചു കഴിഞ്ഞ കൊല്ലങ്ങളിൽ അനേകം പാവപ്പെട്ടകർഷകർ ആ സ്ഥലങ്ങളിൽ കുടിയേറി കൃഷിചെയ്തു ജീവിച്ചുവന്നിരുന്നു. അന്നത്തെ ഫുഡ്പ്രൊഡക്ഷൻ കമ്മീഷണരായിരുന്ന ശ്രീ. ഇക്കണ്ടവാര്യർ പറയുകയുണ്ടായി, കർഷകർ നാട്ടിൻെറ നട്ടെല്ലാണെന്നും, നാട്ടിന് ഇന്നേററവും ആവശ്യമായിട്ടുള്ളതു് ഭക്ഷ്യധാന്യങ്ങളാണെന്നും അതുകൊണ്ടു് നിങ്ങളെല്ലാവരും കുഡുംബങ്ങളുമായി കൂട്ടംകൂട്ടമായി അങ്ങോട്ടു പോകുവിൻ എന്നും. അങ്ങനെ ആഹ്വാനം ചെയ്തതനുസരിച്ചു ആളുകൾ അപേക്ഷകൾ അയയ്ക്കുകയും അവിടെപോയി പ്രവേശിക്കുകയും ചെയ്തു. അങ്ങനെ അപേക്ഷ അയച്ചതിൽ സ്റ്റാമ്പിനത്തിലുംമററുമായി അൻപതിനായിരമോ അറുപതിനായിരമോ രൂപാ ഗവമെൻറിനുകിട്ടി. അതിനുശേഷം ഈ പദ്ധതി ഉപേക്ഷിച്ചു എന്നാണ് പറയുന്നതു്. അന്നത്തെ ആഹ്വാനമനുസരിച്ചു് അനേകം കുടുംബങ്ങൾ അവിടെപ്പോയി കൃഷിചെയ്തു താമസിച്ചുവന്നു. അവിടെ സ്ഥലംപതിച്ചുകിട്ടുന്നതിലേക്കായി ഒരു

കർഷകൻ അന്നമന്ത്രിസഭയിലുണ്ടായിരുന്ന ഒരു മന്ത്രിയുടെ മകളുടെ വിവാഹത്തിന് മൂന്നു നൂറുരൂപാ നോട്ടുകൾ സമ്മാനമായികൊടുക്കുകയും അതിനുശേഷം പോലീസ് അവിടെ ചെന്ന് അയാളെ ആട്ടിയോടിക്കയും ചെയ്തുവെന്ന സംഭവം ഞാൻ ഈ സഭയുടെ ശ്രദ്ധയിൽ കൊണ്ടുവന്നുകൊള്ളുന്നു.

ശ്രീ. ടി. എസ്. രാമസ്വാമി: എത്രഏക്കർസ്ഥലമാണ് ഈ കർഷകനുകൊടുത്തിട്ടുള്ളതു്?

ശ്രീ. കെ. ജെ. തോമസ്; സ്ഥലം പതിച്ചുകൊടുത്തില്ല. ആ മന്ത്രിയിപ്പോൾ മന്ത്രിപദത്തിൽനിന്നും പോയി, അല്ലെങ്കിൽ അതുചെയ്യുമായിരുന്നു.

ഇനി എനിക്കുപറയുവാനുള്ളതു് തോട്ടംതൊഴിലാളികളെപ്പററിയാണ്. ഇന്നു തൊഴിലാളികളുടെ അവകാശങ്ങൾ സാധിച്ചുകൊടുക്കാതിരിക്കുന്നതിനായി തൊഴിലാളികളെ അടിച്ചമർത്തുകയും തോട്ടംഉടമകളെ പ്രീണിപ്പിക്കുന്നതുമായ ഒരു നയമാണ് ഗവമ്മെൻറു സ്വീകരിച്ചിരിക്കുന്നതു്. തോട്ടം ഉടമകൾ ഗവമ്മെൻറിൻെറ കറവപ്പശുക്കളാണ്. ആ പാൽ കറക്കുന്നതു് രാഷ്ട്രത്തിനുവേണ്ടിയല്ല, കോൺഗ്രസ്സിനും കോൺഗ്രസുനേതാക്കന്മാക്കും വേണ്ടിയാണ്. അതു കറന്നെടുക്കുന്നതിനു എനിക്കുവിരോധമില്ല.

ശ്രീ. കെ. എം. ചാണ്ടി: ഈ പാൽ ബഹുമാനപ്പെട്ട മെമ്പറും കുടിച്ചിട്ടില്ലേ?

ശ്രീ. കെ. ജെ. തോമസ്: ഇല്ല, അതുകറന്നുകുടിക്കാൻ നിങ്ങൾക്കുമാത്രമേ സാധിക്കുകയുള്ളു. ഈ കറവ

പ്പത്തുകരം തോട്ടംതൊഴിലാളികളെ ഭിന്നിപ്പിച്ച് അവരുടെ അവകാശങ്ങരംക്കവേണ്ടി വാദിക്കാതിരിക്കുന്നതിനുള്ള ഒരടവായിട്ടാണ് ഗവമ്മെൻറ് ഈ തോട്ടം ഉടമകരംക്ക കൂട്ടുനില്ക്കുന്നതു്.

സർ, ഇന്നു തേയിലയ്ക്കു വിലയില്ല. അതേപ്പററി അന്വേഷിച്ച റിപ്പോർട്ടുചെയ്യുന്നതിനു സെൻട്രൽ ഗവമ്മെൻറിൽനിന്നും ഒരു കമ്മീഷനെ നിയമിച്ചിട്ടുണ്ടു്. അവർ ഇവിടെവരുമ്പോരം തേയിലയുടെ വിലകൂട്ടുന്നതിനും തേയിലകൃഷിക്കാക്ക് കൂടുതൽ ആനുകൂല്യങ്ങരം ഉണ്ടാക്കിക്കൊടുക്കുന്നതിനും ബഹുമാനപ്പെട്ട മന്ത്രിമാരുടെ ശ്രദ്ധയെ ഞാൻ ക്ഷണിച്ചുകൊള്ളുന്നു.

അടുത്തതായി റബ്ബർകർഷകരുടെ കാര്യമാണ്. കഴിഞ്ഞ ലോകമഹായുദ്ധകാലത്തു പുറത്തുള്ള ലോകവിപണികളിൽ റബ്ബറിനു മൂന്നും നാലും രൂപാ കിട്ടിക്കൊണ്ടിരുന്നപ്പോരം വെറും 14 അണ മാത്രമാണ് ഇവിടെ കിട്ടിക്കൊണ്ടിരുന്നതു്. ഇത്രയും നഷ്ടം സഹിച്ചിട്ടുള്ള ഒരു കർഷകവിഭാഗം ലോകത്തിലില്ല. ഇന്നു് റബ്ബറിൻെറ വിലനിശ്ചയിക്കാൻ ററാരിഫ് ബോർഡിനെ ചുമതലപ്പെടുത്തിയിരിക്കുകയാണ്. മിനിമം വേജസ്സ് ആക്ററനുസരിച്ചുള്ള കൂലികൊടുക്കുമ്പോരം തോട്ടങ്ങരം ആദായകരമായി നടത്തുവാൻ സാദ്ധ്യമല്ല. ഈവക കാര്യങ്ങളിലെല്ലാം ഗവണ്മെൻറു കൂടുതൽ ശ്രദ്ധപതിപ്പിച്ച് നിങ്ങളുടെ കറവപ്പത്തുക്കരംക്ക് കൂടുതൽപാൽ കിട്ടാൻ ശ്രമിക്കണമെന്നു് അപേക്ഷിക്കുന്നു.

---

(നിയമസഭാനടപടികരം Vol. VI. No. 9. പേജ് 875, 76, 77)

# മെഡിക്കൽ
# ഡിപ്പാർട്ടുമെൻറിലേക്കുള്ള
# ധനാഭ്യർത്ഥനയെ വിമർശിച്ചുകൊണ്ട്
## 15—7—1952-ൽ
## ചെയ്ത പ്രസംഗം.

ശ്രീ. കെ. ജെ. തോമസ്: സർ, മെഡിക്കൽ ഡിപ്പാർട്ടുമെൻറിലേക്ക് ഇത്തവണ കൊള്ളിച്ചിട്ടുള്ള തുക വളരെ കുറവാണെന്നുള്ള വസ്തുത പല ബഹുമാനപ്പെട്ട മെമ്പറന്മാരും കണക്കുധരിച്ചുകൊണ്ട് ചൂണ്ടിക്കാണിക്കുകയുണ്ടായി. ഇത്രനിസ്സാരമായ ഒരുതുകമാത്രം മെഡിക്കൽ ഡിപ്പാർട്ടുമെൻറിലേക്കു മാററിവച്ചിട്ടുള്ളതു് സംസ്ഥാനത്തെ പാവപ്പെട്ടവരോടുചെയ്യുന്ന ഒരു മഹാപാതകമാണെന്നു പറയേണ്ടിയിരിക്കുന്നു. ഗവർമ്മെൻറ്, ഈ നിലയിൽ വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന രോഗികളുടെ ശുശ്രൂഷയ്ക്കുവേണ്ടി എന്തുനയമാണു തുടരാൻ പോകുന്നതെന്നു എനിക്കു മനസ്സിലാകുന്നില്ല. ആശുപത്രികളുടെയും ഡിസ്പെൻസറികളുടെയും ആവശ്യം സംസ്ഥാനത്തു് വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതു്. ഈ സ്ഥാപനങ്ങൾക്കുവേണ്ടി നാട്ടുകാർതന്നെ സ്ഥലവും, കെട്ടിടവും മററു സാമഗ്രികളും കൊടുക്കണമെന്നാണ് ഇതു സംബന്ധിച്ചുള്ള ഗവർമ്മെൻറിൻെറ ഇപ്പോഴത്തെ നയം. ഇതിൽ ഒരയവുവരുത്തേണ്ടതു് അത്യാവശ്യമാണ്. എല്ലാ നാട്ടുകാർക്കും ഈ വ്യവസ്ഥകൾ മുഴുവൻ പാലിക്കാൻസാദ്ധ്യമാകുന്നതല്ല. പാവങ്ങൾതന്നെ നിവസിക്കുന്ന പ്രദേ

ശങ്ങളും ഈ രാജ്യത്തുണ്ട്. അതുകൊണ്ട് ഈ കെട്ടിട ങ്ങൾക്കുംമററും വേണ്ട തടി സൗജന്യമായി ഗവർമ്മെ ൻറിൽനിന്നും കൊടുക്കേണ്ടതാണ്. അല്ലാത്തപക്ഷം സിനോറിറേറവ് എന്നുപറയുന്ന കുറഞ്ഞനിരക്കിനെ ങ്കിലും കൊടുക്കണം. കൂടാതെ ഗവർമ്മെൻറുവക ധാരാളം പുറമ്പോക്കസ്ഥലങ്ങളുണ്ട്. അങ്ങനെയുള്ള പുറമ്പോക്ക സ്ഥലങ്ങളിൽ നാട്ടുകാർക്ക് ആശുപത്രി കെട്ടാനുള്ള സൗ കര്യംകൂടി ഗവർമ്മെൻറ് ചെയ്തുകൊടുക്കുന്ന പക്ഷം ആ വശ്യത്തിനു മതിയാകത്തക്കവണ്ണം നമ്മുടെസംസ്ഥാനത്തു ആശുപത്രികൾ ഉണ്ടാകുന്നതാണ്. ഇത്രയുമെങ്കിലും ഗവ ർമ്മെൻറു ചെയ്യുകയാണെങ്കിൽ ഉദാരമതികളായ പലവ്യ ക്തികളും ഇതിലേക്കുവേണ്ടി വലിയതുകകൾ സംഭാവ നചെയ്യാൻ മുമ്പോട്ടുവരുന്നതാണ്. അങ്ങനെയുള്ളവ രിൽനിന്നുകിട്ടുന്ന ആനുകൂല്യങ്ങൾ ഗവർമ്മെൻറു വൃഥാ കളയരുത്.

എരുമേലിയിലും മണിമലയിലും ഓരോ ഡിസ്പെൻ സറിഉണ്ടാക്കുന്നതിനു ഗവർമ്മെൻറു അനുവദിച്ചിട്ടുണ്ട് അവയ്ക്കുവേണ്ട തടി ഗവർമ്മെൻറിൽനിന്നും സൗജന്യ മായി നൽകുകയാണെങ്കിൽ ആ കെട്ടിടങ്ങൾ വേഗം തീരുന്നതാണ്. അങ്ങനെ ചെയ്യണമെന്നു ഞാൻ ആവ ശ്യപ്പെട്ടുകൊള്ളുന്നു. മറെറാരുകാര്യം എനിക്കുപറയാനു ള്ളതു്, കോട്ടയത്തുനിന്നും കിഴക്കോട്ടുപോയാൽ ആശു പത്രി എന്നുപറയാൻ ഒരു സ്ഥാപനമുണ്ടെങ്കിൽ അതു് കാഞ്ഞിരപ്പള്ളി ആശുപത്രിമാത്രമാണ്. ഏകദേശം 15 മൈൽ ചുററളവുള്ളപ്രദേശത്തെ രോഗികൾക്കുവേണ്ട ആവശ്യങ്ങളെല്ലാം അവിടെയാണ് നിർവഹിക്കപ്പെട

ന്നതു്. ദിവസംതോറും അവിടെ തടിച്ചുകൂടാറുള്ള രോഗികളെകിടത്തി ചികിത്സിക്കാൻ സൗകര്യമില്ലാത്തതുകൊണ്ടു് പറഞ്ഞയയ്ക്കുകയാണു ചെയ്യുന്നതു്. പല പ്രസവക്കേസുകളും ആ ആശുപത്രിയിൽ വരുന്നുണ്ടു്. പ്രസവക്കേസുകൾമാത്രമല്ല, മററുപലതരത്തിലുള്ള രോഗികളും അഭയംപ്രാപിച്ചുകൊണ്ടിരിക്കുന്ന ഈ ആശുപത്രിയിലാകട്ടെ, കിടക്കുന്നതിനു ബഡ്ഡുകളില്ല, ഇടമില്ല, പുതയ്ക്കുന്നതിനു പുതപ്പില്ല, എന്നുവേണ്ട മററു യാതൊരു സൗകര്യങ്ങളും ഇല്ലാതാണിരിക്കുന്നതു്. സാധുക്കളായ രോഗികൾ കാറെറന്നോ മഴയെന്നോ നോക്കാതെ ആശുപത്രികളുടെ തിണ്ണകളിലാണു് കഴിഞ്ഞുകൂടുന്നതു്. ആ ആശുപത്രിയിൽകിടന്നു മരണമടയുന്ന അനാഥരായ രോഗികളെ അതിനടുത്ത "ചേപ്പമ്പാറ" എന്ന തുറസ്സായ ഒരു സ്ഥലത്താണു് അടക്കംചെയ്യുന്നതു്. തന്നിമിത്തം ഈ മൃതശരീരങ്ങളെ രാത്രികാലങ്ങളിൽ കുറുനരി, പട്ടി മുതലായ ജന്തുക്കൾ തോണ്ടിയെടുത്തു് ജനവാസമുള്ള പലസ്ഥലത്തും അവയുടെ അവശിഷ്ടങ്ങൾ നിക്ഷേപിക്കപ്പെടുന്നു. നാട്ടുകാൎക്കു് ഇതുമൂലം വലിയ വിഷമമാണു് നേരിട്ടുകൊണ്ടിരിക്കുന്നതു്. ആയതിനാൽ ഈ ശവം മറവുചെയ്യുന്ന സ്ഥലത്തിനുചാറും ഒരു മതിൽകെട്ടിയടയ്ക്കേണ്ടതാണെന്നു ഞാൻ ഈ അവസരത്തിൽ അഭ്യൎത്ഥിക്കുന്നു. സംസ്ഥാനത്തുള്ള മിക്ക ആശുപത്രികളിലും വിതരണം ചെയ്യുന്ന ഔഷധങ്ങൾ രണ്ടു മൂന്നുമാസത്തേക്കുമാത്രമേ മതിയാകുന്നുള്ളു എന്നു പല ബഹുമാനപ്പെട്ട മെമ്പറന്മാരും ഇവിടെ പ്രസ്താവിക്കുകയുണ്ടായി. ആദ്യത്തെ രണ്ടുമൂന്നുമാസം കഴിയുമ്പോൾ രോ

ഗികൾക്ക മരുന്നിന്റെ പേരിൽ വിതരണം ചെയ്യുന്നതു നിറം കലത്തിയ പച്ചവെള്ളമാണ്, സെൻട്രൽ ജയിലിലെ കഞ്ഞിപോലെ.

(സഭ ഉച്ചഭക്ഷണത്തിന്ന പിരിഞ്ഞു.)

---

(നിയമസഭാനടപടികൾ Vol. V. No. 14, പേജ് 1409, 10, 11)

# ഗവണ്മെൻറിൻെറ പബ്ലിക്ക് ഹെൽത്ത് ഡിപ്പാർട്ടുമെൻറ നയത്തെ വിമർശിച്ചു കൊണ്ട്

## 17—7—1952 ൽ

## ചെയ്ത പ്രസംഗം

**ശ്രീ. കെ. ജെ. തോമസ്.** ഒരു രാജ്യത്തിൻെറ യഥാത്ഥമായ സമ്പത്ത് അവിടത്തെ അരോഗദൃഢഗാത്രരായ, ചൊടിയും ചുണയുമുള്ള, പൗരസഞ്ചയമാണ്. ഇങ്ങനെ ഒരു ജനതയെ ആരോഗ്യവാന്മാരാക്കി സംരക്ഷിക്കേണ്ടതു അവിടത്തെ ഗവൺമെൻറിൻെറ അനപേക്ഷണീയമായ ഒരു കർത്തവ്യമാണ്. പ്രത്യേകിച്ചും ഒരു ജനകീയ ഗവൺമെൻറിന് ഇക്കാര്യത്തിലുള്ള ചുമതല അവഗണിക്കാവുന്നതല്ല. എന്നാൽ നമ്മുടെ ഗവൺമെൻറ് ഇക്കാര്യത്തിൽ കാണിക്കുന്ന അലസത ഏററവും അപലപനീയമാണെന്നു മാത്രമേ എനിക്കു പറയുവാനുള്ളു. പബ്ലിക്ക് ഹെൽത്തു ഡിപ്പാർട്ടുമെൻറിൻെറ പ്രധാനമായ ഉദ്ദേശം രോഗനിവാരണത്തിനുവേണ്ടിയുള്ള മാർഗ്ഗങ്ങളെപ്പററി ജനങ്ങൾക്കു വേണ്ടഉപദേശങ്ങൾ കൊടുക്കുകയെന്നുള്ളതാണ്. അതിന് ഏററവും മുഖ്യമായി വേണ്ടതു് പ്രചരണമാണ്. പ്രചരണത്തിനായി ഇവിടെ ഒരു ആഫീസർ ഉണ്ട്. അദ്ദേഹത്തിന് ശമ്പളം കൊടുക്കുന്നു. പ്രത്യേകവാനുണ്ട്. പക്ഷെ ഈ ഡിപ്പാർട്ടുമെൻറുകാർ എന്തു പ്രചരണമാണ് ചെയ്യുന്നതെന്ന് എനിക്കു അറിഞ്ഞു

ക്രടാ. ആരോഗ്യത്തിന്ന ഹാനികരമായ നമ്മുടെ ദുശ്ശീല ങ്ങളെ മാററുന്നതിനെപ്പററിയും മററും ഉപദേശിക്കുന്ന തിന്ന് ഇവർ എന്തു പ്രചരണം നടത്തുന്നുവെന്നാണ് ഞാൻ ചോദിക്കുന്നതു്. ഞാൻ കുട്ടിയായിരിക്കുമ്പോൾ എൻെറ പ്രദേശത്തു് മേജിക്ക് ലാടൻറൺ ഉപയോഗിച്ചു് ആരോഗ്യസംബന്ധമായ പ്രചരണങ്ങൾ നടന്നതായി എ നിക്കറിയാം. ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ എനിക്ക് ഓമ്മ വെച്ചതിനുശേഷം അങ്ങനെ ഒരേർപ്പാടു് അവിടെ യെങ്ങും ഉണ്ടായിട്ടില്ല.

ഗ്രാമപ്രദേശങ്ങളിൽ ഇൗമാതിരിയുള്ള പ്രചരണ ങ്ങൾ നടത്തേണ്ടതു് അത്യന്താപേക്ഷിതമാണ്. മാജിക്ക് ലാൻേറൺ മുഖാന്തിരവും ഡാക്കമെൻററിഫിലിം മുഖാ ന്തിരവും ആരോഗ്യത്തിന് ഹാനികരമായ ജനങ്ങളുടെ ശീലങ്ങളെപ്പററി അവക്കവേണ്ട ഉൽബോധനം നൽകേ ണ്ടതു് അത്യാവശ്യമാണ്. തെരുവീഥികൾ തോറും ഇന്ന് ധാരാളം രോഗികളെ കാണുന്നുണ്ടു്. തിരുവനന്തപുരം നഗരത്തിൽ തന്നെ വഴികളുടെ ഇരുവശങ്ങളിലും മല- വിസജ്ജനം ചെയ്തുവരുന്നതായി കാണുന്നു. ഇൗ അസം ബ്ളി കെട്ടിടത്തിൻെറ ഒരു ഫർലാംഗ് ദൂരത്തിലും അങ്ങ നെ കാണുന്നുണ്ടു്. ഇതു മൂലം രോഗം പകരാനിടയുണ്ടു്.

ആവശ്യമുള്ളത്ര ലാട്രീൻസു് ഉണ്ടാക്കുകയെന്നുള്ളതാ ണ് ഇതിന്ന പരിഹാരം. ക്രൂടതൽ ജനങ്ങൾ നിവസി ക്കുന്ന സ്ഥലങ്ങളിൽ ക്രൂടതൽ കക്കൂസുകൾ ഉണ്ടാക്കണം ആളുകൾ അധികം സമ്മേളിക്കുന്ന സ്ഥലങ്ങളിലും ഇങ്ങ നെയുള്ള സൌകര്യങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്. ച ന്തസ്ഥലങ്ങളിലും മററും എത്ര മാത്രം മാലിന്യങ്ങളാണു

ള്ളതെന്നും, അവിടെ വന്നുചേരുന്ന ജനങ്ങളിൽ എത്ര പേർ രോഗ ബാധിതരാണെന്നും അന്വേഷിച്ചാൽ ബോധ്യപ്പെടുന്നതാണ്. ആവശ്യമുള്ളിടത്തോളം ഓടകളില്ലാത്തതുമൂലം മാലിന്യങ്ങൾ ഒലിച്ചുപോകുന്നതിന് സൌകര്യപ്പെടാതെ പലയിടത്തും വൃത്തിഹീനമായ നിലയിൽ പൊതു നിരത്തുകൾ കാണപ്പെടുന്നു. മുണ്ടക്കയത്തു പുത്തൻ ചന്ത എന്നൊരു പ്രദേശമുണ്ട്. അവിടെ മാടറുക്കുന്ന കച്ചവടക്കാർ, ഉഛിഷ്ടമെല്ലാം ചന്തയുടെ അടുത്തുള്ള ഒരു സ്ഥലത്താണ് കൂട്ടിയിടുന്നത്. അത് അവിടെ കിടന്നു ചീഞ്ഞളിഞ്ഞ് ദുർഗ്ഗന്ധം വമിക്കുന്നതു കാരണം തുടർച്ചയായി പല പകർച്ച വ്യാധികൾ ഉണ്ടാകാറുണ്ട്. ഈ നില തുടങ്ങിയിട്ട് വളരെ വർഷങ്ങളായി. അതിനെപ്പററി അവിടത്തെ ജനങ്ങൾ പലപ്രാവശ്യം ഗവൺമെൻറിൽ പരാതികൾ ബോധിപ്പിച്ചിട്ടുണ്ട്. എന്നാൽ അതൊക്കെ ആരാഞ്ഞ് വേണ്ട പരിഹാരം വരുത്തേണ്ട ഡിപ്പാർട്ടുമെൻറു പലകാരണങ്ങളാലും അതിനെപ്പററി അന്വേഷിക്കുവാനിടയായിട്ടില്ല. അതിൻെറ ഫലമായി അവിടെ മസൂരിരോഗം ഉണ്ടാകുന്നതും ധാരാളം ആളുകൾ തൻമൂലം മരണമടയുന്നതും ഗവൺമെൻറിന് അറിയാം. ഇക്കൊല്ലവും അങ്ങനെ മരണമുണ്ടായി.

ശ്രീ. നാരായണൻ പോററി. പറഞ്ഞതുപോലെ പകർച്ചവ്യാധികൾ ഉള്ള രോഗികളെ ജനവാസമുള്ള പട്ടണങ്ങളിൽ കൂടി നിരുപാധികം സഞ്ചരിക്കുവാൻ അനുവദിച്ചു കൂടാത്തതാണ്. കുഷ്ഠരോഗികളും ക്ഷയരോ

ഗികളും ഇങ്ങനെ ധാരാളം സഞ്ചരിക്കാറുണ്ട്. ഇതുമൂലം ഉണ്ടാകുന്ന ഉപദ്രവങ്ങളിൽ നിന്നും പൊതുജനങ്ങളെര ക്ഷിക്കേണ്ടതു് ഗവൺമെൻറിൻെറ ചുമതലയാണ്. പ കർച്ചവ്യാധികളുള്ള രോഗികൾ അലഞ്ഞു തിരിയുന്നതി ന് അനുവദിച്ചുകൂടാ. അവൎക്ക് കേന്ദ്രങ്ങൾ ഉണ്ടാക്കി ക്കൊടുക്കുകയും, ആവശ്യമായ ചികിത്സകൾ നൽകുകയും ചെയ്യേണ്ട കടമ ഗവൺമെൻറിനുണ്ട്.

ജനങ്ങളുടെ ആരോഗ്യം നിലനിൽക്കണമെങ്കിൽ വ്യായാമം ആവശ്യമാണ്. അത്ലററിക്ക് അസോസി യേഷൻ എന്ന സംഘത്തിനുവേണ്ടി ഒരു ഗ്രാൻറു ഗവ– ൺമെൻറു കൊടുക്കുന്നുണ്ട്. എന്നാൽ ആ അസോസി യേഷൻ ഇന്നു പ്രവൎത്തിക്കുന്നുണ്ടോ, എന്ന് എനിക്കറി ഞ്ഞുകൂടാ. വ്യായാമം കൊടുക്കുക എന്നുള്ളതു് ഏററവും അത്യാവശ്യമായ ഒരു സംരക്ഷണമാണ്. വ്യായാമ കേന്ദ്ര ങ്ങൾ നമ്മുടെ നാട്ടിലുള്ള എല്ലാഗ്രാമങ്ങളിലും ഉണ്ടാക്കു കയും അവയെ ഈ അത്ലററിക്ക് അസോസിയേഷൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിക്കുകയും ചെയ്താൽ മാത്ര മെ എല്ലാസ്ഥലങ്ങളിലുമുള്ള ആളുകൾക്ക് അതുകൊണ്ട് പ്രയോജനമുണ്ടാകുകയുള്ളു. നമ്മുടെ കൊച്ചു കുട്ടികൾക്കു പുകവലിയിലുള്ള ആസക്തിവൎദ്ധിച്ചുവരുന്നതായി കാ ണുന്നു, അതു തടയേണ്ടതാണ്. മദ്രാസിൽ അതിനു നി യമമുണ്ടെന്നാണറിയുന്നതു.

മദ്യവൎജ്ജനത്തിൻെറ ഫലമായുണ്ടായ "എസ്സൻസ്" മൂലം നമ്മുടെ ആളുകൾക്ക് കൂടുതൽ രോഗം വൎദ്ധിക്കുന്ന ഏൎപ്പാട് അടുത്തകാലത്തുണ്ടായിട്ടുണ്ട്. അതിൻെറ

ഫലമായി അനേകം പേർ ഞരമ്പു രോഗികളായി ക്രമേ ണ മരണമടയുന്നുണ്ട്. വടക്കൻ പ്രദേശങ്ങളിലും മലബാറിലും മററും അനേകം പേർ മരിച്ചതിൻെറ ഫലമായി മദ്രാസ്സിൽ എസ്സെൻസ് വില്പന നിരോധിച്ചിരിക്കുന്നുവെന്നു എനിക്ക് പത്രങ്ങളിൽ നിന്നു കാണുവാനിടയായി. എന്നാൽ നമ്മുടെ ഗവൺമെൻറ് ഈ എസ്സൻസു നിർമ്മാണത്തിൻെറ ഫലമായി ജനങ്ങൾക്ക് രോഗം പിടിപെടാനുള്ള ഒരു പരിതഃസ്ഥിതിയാണ് സൃഷ്ടിക്കുന്നത്. ബഹുമാനപ്പെട്ട മന്ത്രിതന്നെ പറഞ്ഞു, ഈ രാജ്യത്തു് അനാവശ്യമായ ഒരിനം വരവിൻെറ ആവശ്യമില്ലെന്ന്. എസ്സൻസ് നിർമ്മാണം നടത്തി ആദായം ഉണ്ടാക്കുന്നതു് ജനങ്ങളുടെ ആരോഗ്യം ഹനിക്കുന്ന ഒരു അനീതിയായിട്ടേ കരുതുവാൻ നിവൃത്തിയുള്ളു. എത്രയും ദോഷകരമായ ഈ എസ്സൻസു നിർമ്മാണം ഇവിടെ തടയുന്നില്ലെങ്കിൽ മദ്യവർജ്ജനപരിപാടിതന്നെ ഉപേക്ഷിക്കണമെന്നാണ് ഞാൻ പറയുന്നതു്.

ഡാക്ടർ എൻ. എസ്സ്. പിള്ള: കൊല്ലത്തു പോയാൽ കുടിക്കാൻ കഴിയുമെന്നുള്ള കാര്യം അറിയാമോ?

ശ്രീ. കെ. ജെ. തോമസ്. കൊല്ലത്തെ കാര്യമല്ല ഞാൻ പറയുന്നതു്. കൊല്ലത്തുപോയി എല്ലാവരും കുടിക്കാൻ പററിയെന്നു വരികയില്ല. പക്ഷെ, അങ്ങനെ പോയി കുടിക്കുന്ന ആളുകളും കണ്ടേയ്ക്കാം. കൊല്ലത്തു പോകേണ്ട, തിരുവനന്തപുരത്തുതന്നെ എസ്സെൻസു വാങ്ങാൻകിട്ടും.

അതുകൊണ്ടു് ഇങ്ങനെ വിഷദ്രാവകങ്ങൾ കൊണ്ടുള്ള ലാഭത്തെ ഗവൺമെൻറു ഉപേക്ഷിക്കണമെന്നു മാത്രമേ എനിക്കു പറയുവാനുള്ളു. വളരുന്ന തലമുറയിലെജനങ്ങളെയെങ്കിലും ആരോഗ്യവാന്മാരാക്കിത്തീർക്കാനുള്ള ഒരു പദ്ധതി പൊതുജനാരോഗ്യഡിപ്പാർട്ടുമെൻറിൽനിന്നും പുനഃസംവിധാനം ചെയ്യണമെന്നപേക്ഷിച്ചുകൊണ്ടു് ഞാൻ വിരമിക്കുന്നു.

---

(നിയമസഭാ നടപടികൾ Vol. VI No. 16 പേജ് 1682, 83, 84)

## വണ്ടൻമേട്ടിലും അയ്യപ്പൻകോവിലി ലുംമററമുള്ള കൃഷിക്കാരെ ഇറക്കിവി ടുന്നതിനുവേണ്ടിയുള്ള ഗവമ്മെൻറി ൻെറ ഉപധനാഭ്യർത്ഥനയെ എതിത്തുകൊണ്ട്

6—11—1952-ൽ

ചെയ്ത പ്രസംഗം.

ശ്രീ. കെ. ജെ. തോമസ്സ്. സർ, ഈ ധനാഭ്യ ത്ഥനയെ ഞാൻ എതിക്കുന്നു. വണ്ടൻമേട്ടിലും അയ്യപ്പൻ കോവിലിലും ഉള്ള റിസർവ്വ് ഭൂമിയിൽ അനധികൃത മായി പ്രവേശിച്ചിട്ടുണ്ടെന്നു പറയപ്പെടുന്ന ആളുകളെ ഇറക്കിവിടുന്നതിനുവേണ്ടി ഒരുസംഘം ഉദ്യോഗസ്ഥ ന്മാരെ നിയമിക്കുന്നതിനാണല്ലോ ഈ ഉപ ധനാഭ്യത്ഥ ന ഇപ്പോൾ കൊണ്ടുവന്നിരിക്കുന്നതു്. അനധികൃതമാ യി പ്രവേശിച്ച എന്നുപറയുന്നവർ എങ്ങിനെയാണ് അവിടെ പ്രവേശിച്ചതു് എന്നു് ഈ സഭ പയ്യാലോചി ക്കേണ്ടതുണ്ട്. ഇതിനുമുമ്പിലത്തെ ഇവിടുത്തെ ഗവൺ മെൻറിൻെറ കൊള്ളരുതായ്മയുടേയും വിശ്വാസവഞ്ച നയുടേയും വാഗ്ദത്ത ലംഘനത്തിൻേറയും ചരിത്രമാണ് നാം ഇതിൽകാണുന്നതു്. ഗവൺമെൻറ് വണ്ടൻമേട റി ക്ലമേഷൻപദ്ധതി എന്നൊരു പദ്ധതി ഉണ്ടാക്കണമെന്നു തീരുമാനിച്ചു. അതിനുവേണ്ടി ഇൻഡ്യാഗവമ്മെൻറിൽ

നിന്നും 42 ലക്ഷം രൂപാ അനുവദിച്ചിരുന്നു. 28-2-50 ലെ ഒരു ഗസററുനോട്ടിഫിക്കേഷൻ അനുസരിച്ച കൃഷിക്കാരോട് അവിടെ കുടിയേറിപാക്കുന്നതിനു ഗവർമ്മെൻറാഹ്വാനം ചെയ്തു. ശ്രീമാൻ ഇക്കണ്ടവാര്യർ അവർകളെ ഗ്രൊ മോർ ഫുഡ് പ്രൊഡക്ഷൻ ബോർഡിൻെറ ചെയർമാനായി നിയമിച്ചു. അദ്ദേഹത്തിൻെറകീഴിൽ ഒരു ഡവലപ്പ്മെൻറ് ആഫീസരേയും ഒരുസംഘം സവേഉദ്യോഗസ്ഥന്മാരേയും അങ്ങോട്ടുനിയോഗിച്ചു. ശ്രീമാൻ ഇക്കണ്ടവാര്യർ കോട്ടയം, മുണ്ടക്കയം, കാഞ്ഞിരപ്പള്ളി, പീരുമേട് മുതലായ സ്ഥലങ്ങളിലുള്ള കൃഷിക്കാരോട അവിടെ നിങ്ങൾചെന്നു കുടിയേറിപാക്കുക, നിങ്ങൾക്കു വേണ്ട ഒത്താശകളും സഹായങ്ങളും ഗവർമ്മെൻറു ചെയ്തുതരാം, പള്ളിക്കൂടങ്ങൾ ഉണ്ടാക്കിത്തരാം, ആശുപത്രികൾ സ്ഥാപിച്ചുതരാം, റോഡുകൾ ഉണ്ടാക്കാം, വേണ്ട ധനസഹായവും ചെയ്യാം എന്നെല്ലാം പറഞ്ഞു. എ. ബി. സി. എന്നിങ്ങനെ മൂന്നുതരമായി വിഭാഗിച്ചു. എ. ക്ലാസിൽഉള്ളവക്കു ധനസഹായമില്ല. ബി. യിൽ ഉള്ളവക്കു പകുതി ധനസഹായം ലഭിക്കും. സി. യിൽ ഉള്ളവർക്ക് മുഴുവൻ ധനസഹായവും ലഭിക്കും എന്നുപറഞ്ഞു. ഒടുവിൽ എ ക്ലാസിൽമാത്രമേ ഭൂമിപതിച്ചുകൊടുത്തുള്ളു. അതിൻെറഫലമായി അനേകം സാധുകൃഷിക്കാർ അരഏക്കറും ഒരേക്കറും ഭൂമി അവരുടെവകയായി ഉണ്ടായിരുന്നതു വിററ് അവിടെ കുടിയേറിപാർക്കുകയാണുചെയ്തത്. ആദ്യം പതിനഞ്ചുകൊല്ലത്തേക്കു കുത്തകപ്പാട്ടത്തിനു കൊടുക്കാമെന്നും, പിന്നീട് പത്തുകൊല്ലത്തേക്കുകൂടി കൊടുത്തുകൊള്ളാമെന്നുമുള്ള വ്യവസ്ഥയനു

സരിച്ചായിരുന്നു ഭൂമി പതിച്ചുകൊടുത്തതു്. ഇതിനെല്ലാം രേഖയുണ്ടു്. സർ, ശ്രീമാൻ ഇക്കണ്ടവാര്യർ ഇന്നും ജീവിച്ചിരിപ്പുണ്ടു്. കാൺഗ്രസ്സിനകത്തുതന്നെ ഉണ്ടായ കുഴപ്പങ്ങൾനിമിത്തം അദ്ദേഹത്തിനു ചെയർമാൻസ്ഥാനം രാജിവയ്ക്കേണ്ടതായിവന്നു. ഫുഡ്പ്രൊഡക്ഷൻ ചെയർമാൻെറ നിർദ്ദേശമനുസരിച്ചും ആഹ്വാനമനുസരിച്ചും സഹായ വാഗ്ദാനമനുസരിച്ചും അവിടെ കുടിയേറി പാർക്കുന്ന അനേകം കൃഷിക്കാരെ ഇറക്കിവിടുന്നതിനാണു് ഇന്നു് ഈ ധനാഭ്യർത്ഥനയുമായി ഗവമ്മെൻറു വന്നിരിക്കുന്നതു്. ഇതിനിവർക്കു ലജ്ജയില്ലല്ലോ എന്നാണു് എനിക്കു പറയുവാനുള്ളതു്.

**Mr. Speaker;** The expression "ലജ്ജയില്ലല്ലോ" is unparliamentary. Apart from that, if the hon. Member thinks that any amount of offensive phraseology in his speech will advance his eause, that is a wrong notion.

(മി. സ്പീക്കർ; ലജ്ജയില്ലല്ലോ എന്നവാക്കു് പാർലമെൻററിയല്ല. കൂടാതെ പ്രസംഗത്തിൽ വളരെയധികം കർക്കശമായഭാഷ ഉപയോഗിക്കുന്നതു് തൻെറ ഉദ്ദേശത്തിനുകൂടുതൽ പ്രയോജനകരമായിരിക്കുമെന്നു് ബഹുമാനപ്പെട്ട മെമ്പർ വിശ്വസിക്കുന്നുണ്ടെങ്കിൽ അതു് തെററാണു്.)

ശ്രീ. കെ. ജെ. തോമസ്സ്. ഏതായാലും ഇതു ഭയങ്കരമായ ഒരു വാഗ്ദാനലംഘനമാണു് എന്നു പറയാതിരിക്കാൻ നിവർത്തിയില്ല. ഇതുസംബന്ധിച്ച നഗ്നമാ

യചില പരമാർത്ഥങ്ങൾകൂടി എനിക്ക പറയേണ്ടിയി രിക്കുന്നു. ഒരു മുൻവിധിയോടുകൂടിയാണ് ഈ പ്രശ്ന ത്തെ ചിലർ അഭിമുഖീകരിച്ചിരിക്കുന്നതെന്നു തോന്നു ന്നു. ഒരു വർഗ്ഗീയവീക്ഷണം ഇതിൽ പ്രകടിപ്പിക്കുന്നു ണ്ടെന്നു പറയേണ്ടിവന്നതിൽ എനിക്ക ഖേദമുണ്ടു. ഈ സ്ഥലങ്ങളിൽ കുടിയേറിപ്പാർക്കുന്ന ജനങ്ങളിൽ അധി കംപേരും ക്രിസ്ത്യാനികളാണു്. എന്നാൽ ഈ പ്രശ്ന ത്തെ ശരിയായി പഠിക്കുന്ന ഒരാൾക്ക് ഇങ്ങനെയുള്ള ഒരു വർഗ്ഗീയചിന്ത ഉണ്ടാകേണ്ട കാര്യമില്ല.

ശ്രീ. ടി. വി. തോമ്മസ്. ഭൂമി ഇല്ലാത്തവർക്കും അഞ്ചേക്കറിൽ കുറവായി ഭൂമിയുള്ളവർക്കും അവിടെ റസിഡൻറു കൾട്ടിവേറ്ററ്സ് ആയിട്ടുള്ളവർക്കും ഭൂമി അനുവദിക്കുകയാണെങ്കിൽ പരാതിതീരുമോ?

ശ്രീ. കെ. ജെ തോമസ്. തീർച്ചയായും തീരും. അഞ്ചേക്കറിൽകൂടുതൽ ഭൂമി കൈവശം വച്ചുകൊണ്ടിരി ക്കുന്നവർ അവിടെ കണ്ടേയ്ക്കും. ഗവർമ്മെൻറു് ഉദ്യോഗ സ്ഥന്മാരെ സ്വാധീനംചെയ്തുകൊണ്ടാണ് അങ്ങനെ കൂടു തൽഭൂമി കൈവശംവച്ചുകൊണ്ടിരിക്കുന്നതു്. ഒരു കോ ൺഗ്രസ്സ്നേതാവായ ശ്രീ. പി. ടി. ചാക്കോ ഒരു പ്രസ്താ വനയിൽ 500 ഏക്കറിൽകൂടുതൽ സ്ഥലം കൈവശം വച്ചുകൊണ്ടിരിക്കുന്ന ആളുകളുടെ പേരുവിവരം ഗവർ മ്മെൻറിനെ അറിയിക്കാമെന്നു അടുത്ത ഒരുദിവസം പ റയുകയുണ്ടായി. അങ്ങനെയുള്ളവരെ കണ്ടുപിടിച്ച് അ വരെ ആദ്യം ഇറക്കിവിട്ടതിനുശേഷംവേണം വേറെ ആ രെങ്കിലും അനധികൃതമായി ഭൂമി കൈവശപ്പെടുത്തി യിട്ടുണ്ടെങ്കിൽ അവരെ ഇറക്കിവിടുവാൻ.

**Shri. A Chidambaranatha Nadar.** May I know from the hon. Member who that individual is.

(ശ്രീ. എ. ചിദംബരനാഥ നാടാർ. ആ വ്യക്തി ആരാണെന്നു ബഹുമാനപ്പെട്ട മെമ്പർ അറിയിക്കാമോ?)

**ശ്രീ. കെ. ജെ. തോമസ്.** ശ്രീ. പി. ടി. ചാക്കോയോടു ചോദിച്ചാൽ അദ്ദേഹം അതുപറയും. അദ്ദേഹം അങ്ങനെ പരസ്യമായി പ്രസ്താവിച്ചിട്ടുള്ളതാണ്.

സർ, ഇന്നത്തെ കാൺഗ്രസ്സ പ്രസിഡന്റായ ശ്രീ. കെ. ആർ. ഇലങ്കത്ത് അടുത്തകാലത്ത് ഇതിന്റെ സ്ഥിതിഗതികൾ അറിയുന്നതിനുവേണ്ടി അവിടെപോയി അന്വേഷിക്കുകയുണ്ടായി. അതിനുശേഷം അദ്ദേഹത്തിന്റെ അഭിപ്രായത്തിനു മാററംവന്നിട്ടുണ്ടെന്നു അദ്ദേഹത്തിന്റെ പ്രസ്താവനയിൽനിന്നും മനസ്സിലാക്കുവാൻ കഴിയും. ഗവർമ്മെൻറിന്റെ നയം പുനഃപ്പരിശോധന ചെയ്യേണ്ടതാണെന്നു അദ്ദേഹം ആ പ്രസ്താവനയിൽ പറഞ്ഞിട്ടുണ്ട്. അതനുസരിച്ച ഗവർമ്മെൻറ് ഇക്കാര്യം പുനഃപ്പരിശോധന ചെയ്യുമെന്ന് വിശ്വസിക്കുന്നു.

സർ, ഇതിൽ മറെറാരുകാര്യംകൂടിയുണ്ട്. അതു് മലയാളി–തമിഴർ പ്രശ്നമാണ്.

**ശ്രീ എം. സി. മാത്യൂ.** ബഹുമാനപ്പെട്ട മെമ്പറിന്റെ സ്വന്തക്കാരായ ശ്രീ. തോമസ് ചെറിയാനും, കെ. ജെ. മൈക്കിളും വണ്ടൻമേട്ടിൽ സ്ഥലം പതിച്ചെടുത്തിട്ടുണ്ടോ?

**ശ്രീ. കെ. ജെ. തോമസ്:** ഒരിഞ്ചുപോലും പതിച്ചെടുത്തിട്ടില്ല. അഥവാ ഉണ്ടെങ്കിൽ അവരെ ആദ്യം തന്നെ ഇറക്കിവിടുന്നതിനു എനിക്കു വിരോധമില്ല.

ദേവികുളം—പീരുമേട്ട് ഈ താലൂക്കുകളിൽ മലയാളികളുടെ ജനസംഖ്യ വളരെ കുറവാണ്. കൂലിക്കാരും മറ്റുമായിട്ടുള്ള തമിഴർ അവിടെ ധാരാളമുണ്ട്. കേരള പ്രവിശ്യാവാദം ഒരു കാലത്ത് അനുവദിക്കുകയാണെങ്കിൽ ദേവികുളം—പീരുമേട്ടംകൂടി തമിഴ് നാട്ടിലെയ്ക്കു് പോയേക്കുമോ എന്നുള്ള ഒരു ഭയം ടി. കെ. ഗവൺമെൻറിനുണ്ടായി എന്നും അതുകൊണ്ടാണ് ശ്രീ. എൻ.എസ്. കൃഷ്ണപിള്ള അവിടെ കമ്മീഷണറായി നിയമിക്കപ്പെട്ടതെന്നും അദ്ദേഹം അവിടെ കൂടുതൽ മലയാളികളെ പ്രവേശിപ്പിക്കുവാൻ ശ്രമിച്ചുവെന്നും ഒരു ധാരണ ചിലർക്കുണ്ടായിട്ടുണ്ട്. ഇന്നു മന്ത്രിയായിരിക്കുന്ന മി. നാടാർക്കും ആ ധാരണ ഉണ്ടായിരിക്കാം അദ്ദേഹം മന്ത്രിയായപ്പോൾ അവിടെ കൂടുതൽ മലയാളികളെ പ്രവേശിപ്പിച്ചതു് തെറ്റാണെന്നും അതുകൊണ്ടവരെ ഇറക്കിവിടേണ്ടതാണെന്നും ഒരു പക്ഷേ അദ്ദേഹം വിചാരിക്കുന്നു പക്ഷം അതു തെറ്റാണെന്നു പറയുവാൻ തരമില്ല.

**ശ്രീ. എ. കുഞ്ഞൻ നാടാർ:** മലയാളികളെ ഇറക്കിവിട്ട് തമിഴരെപ്രവേശിപ്പിക്കണമെന്നുദ്ദേശമുണ്ടോ?

**ശ്രീ. കെ. ജെ. തോമസ്.** അങ്ങനെ ഉദ്ദേശമുണ്ടെന്നുതോന്നുന്നില്ല. ഏതായാലും ആദ്യംഅവിടെ കുടിയിറക്കിവിടുന്നതിനെസംബന്ധിച്ച് ഒരു സ്റ്റേ ആർഡർ

ഉണ്ടായി. പിന്നീട് ആ ആർഡർ പിൻവലിച്ചു. ഇതു് അദ്ദേഹം മന്ത്രിയായതിനുശേഷമാണു്.

**Mr Spea'er** I may remind hon. Members that there is time limit to the speeches as was done during Budget time. The limit is five minutes for a speech.

(മി. സ്പീക്കർ. ബഡ്ജററു വിമർശനവേളയിലെ പ്പോലെ പ്രസംഗത്തിനു് സമയക്ളിപ്തിയുണ്ടെന്ന ബ: മെമ്പന്മാരെ അനുസ്മരിപ്പിച്ചുകൊള്ളട്ടെ. ഒരു പ്രസംഗത്തിനു് അഞ്ചുമിനിട്ടാണുസമയം.)

**ശ്രീ. കെ. ജെ. തോമസ്:** ഞാൻ അവസാനിപ്പിച്ചുകൊ. ഗവർമ്മെൻറു് ഇക്കാര്യത്തെപ്പററി ഗാഢമായി ചിന്തിക്കേണ്ടതാണു്. ഗവമ്മെൻറു ചെയ്ത വാഗ്ദാനം എന്തായിരുന്നുവെന്നും അവിടെകുടിയൊഴിപ്പിക്കപ്പെട്ടവരുടെ പ്രതീക്ഷകൾ എന്തെല്ലാമായിരുന്നു എന്നുംകൂടി ഗവർമ്മെൻറു് പര്യാലോചിക്കേണ്ടതാണു്.

**Shri. A. Chidambaranatha Nadar.** Will the hon. Member believe me when I say that it is absolutely unfounded?

(ശ്രീ. ചിതംബരനാഥനാടാർ. അതുവെറും അടിസ്ഥാനരഹിതമാണെന്നു ഞാൻപറഞ്ഞാൽ ബ. മെമ്പർ വിശ്വസിക്കുമോ?)

**ശ്രീ. കെ. ജെ. തോമസ്.** അങ്ങനെ ഒരു ധാരണ ജനതാമദ്ധ്യത്തിൽ ഉണ്ടായിരുന്നു എന്നേ ഞാൻ പറഞ്ഞുള്ളു.

ശ്രീ. നെടുമങ്ങാട്ട് ആർ. കേശവൻനായർ. അർഹിക്കാത്ത ചില വ്യക്തികൾ വളരെസ്ഥലം അമർത്തിവച്ചിരിക്കുന്നു എന്നു് ശ്രീ. മാത്യു പറഞ്ഞുവല്ലോ. അങ്ങനെ ആരെങ്കിലും അവരുടെ ഭൂമി കൂടുതൽ കൈവശപ്പെടുത്തിവച്ചിട്ടുള്ളതായി ബ. മെമ്പർക്കു ബോദ്ധ്യമുണ്ടോ?

ശ്രീ. കെ. ജെ. തോമസ്സ്. ചിലർ കൂടുതൽഭൂമി കൈവശം വച്ചിട്ടുണ്ടു്.

ശ്രീ. നെടുമങ്ങാട്ട് ആർ. കേശവൻനായർ. എങ്കിൽ അവരുടെ പേരുവിവരം ഈ സഭയിൽ പറയുന്നതിനു വിരോധമുണ്ടോ?

ശ്രീ. കെ. ജെ. തോമസ്സ്. വേണമെങ്കിൽ ഞാൻ അതു രഹസ്യമായി അറിയിക്കാം. ഇപ്പോൾ എനിക്കു അതിനു സമയമില്ല.

മി. സ്പീക്കർ. അതു ഇതിനകം കഴിഞ്ഞിരിക്കുന്നു

ശ്രീ: കെ. ജെ. തോമസ്സ്. അതുകൊണ്ടു് ഇതിന്റെ നാനാവശങ്ങളെപ്പററി പഠിച്ച് റിപ്പോർട്ടുചെയ്യുവാനായി ഒരു അനൗദ്യോഗസ്ഥ കമ്മററിയെ നിയമിച്ചു. അവരുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽമാത്രം ഇറക്കിവിടേണ്ടവരെഇറക്കിവിടുകയും ഇറക്കിവിടണ്ടാത്തവരെ അവിടെ താമസിക്കുവാൻ അനുവദിക്കുകയും ചെയ്യണമെന്നാണു് എനിക്കു പറയുവാനുള്ളതു്.

---

(നിയമസഭാനടപടികൾ Vol. VII. No. 8,
പേജ് 874, 75, 76, 77, 78)

# രാജപ്രമുഖന്റെ നേക്കുള്ള കൃതജ്ഞതാപ്രമേയത്തിനു ഭേദഗതി അവതരിപ്പിച്ചുകൊണ്ട്

## 28—2—1953-ൽ

### ചെയ്ത പ്രസംഗം.

**Shri. K J. Thomas:-** Sir, I move the following amendment. Add at the end of the motion:
"but regret that there has been no reference to the distress of the middle classes caused by the fall in prices of and the inadequate marketing facilities for commercial crops"

(സർ, ഞാൻ താഴെപ്പറയുന്ന ഭേദഗതി അവതരിപ്പിക്കുന്നു:- പ്രമേയത്തിന്റെ അവസാനത്തിൽ കാർഷിക വിഭവങ്ങളുടെ വിലയിടിവുകൊണ്ടും അവയുടെ ക്രയവിക്രയത്തിനുള്ള സൌകര്യങ്ങളുടെ അപര്യാപ്തതകൊണ്ടും ഇടത്തരക്കാരായ ആളുകൾക്കു നേരിട്ടിരിക്കുന്ന ദുരിതങ്ങളെപ്പറ്റി യാതൊരു പരാമർശനവുമില്ലാത്തതിൽ ഖേദിക്കുന്നു എന്നുകൂടി ചേർക്കുക.)

സർ, നമ്മുടെ രാജ്യത്തെ ജനവിഭാഗത്തെ സാമ്പത്തികമായി മൂന്നായി തരം തിരിക്കാമെന്നു തോന്നുന്നു. അതായത്, അപ്പർ ക്ലാസ്, മിഡിൽക്ലാസ്, ലോവർ ക്ലാസ് എന്നിങ്ങനെ. അപ്പർക്ലാസിലുള്ള ജനതയുടെ, പണക്കാരുടേയും വലിയ ഭൂവുടമകളുടേയും താൽപര്യ

ങ്ങൾ കാൺഗ്രസ്സിൻെറയും, കാൺഗ്രസ്സ് സക്കാരിൻെറയും ഹസ്തങ്ങളിൽ സുരക്ഷിതമാണ്. ലോവർക്ളാസ്സിലുള്ള തൊഴിലാളികളുടെയും തൊഴിലില്ലാത്തവരുടേയും കാര്യ ങ്ങൾക്കുവേണ്ടി വാദിക്കാനും അവകാശങ്ങൾ കുറച്ചെ ങ്കിലും സമ്പാദിച്ചുകൊടുക്കാനും ഇവിടെ ഇടതുപക്ഷക ക്ഷികളുണ്ട്. എന്നാൽ ഈ രണ്ടു കൂട്ടരുടേയും മദ്ധ്യത്തി ൽ നില്ക്കുന്ന മിഡിൽക്ളാസ്സുകാരുടെ നിലയാണ് ഏ റവും പരിതാപകരമായിട്ടുള്ളത്. മററു രണ്ടു കക്ഷി കളേയും അപേക്ഷിച്ച് എണ്ണത്തിലും വണ്ണത്തിലും കൂടു തലുള്ളതു ഈ ഇടത്തരക്കാരാണെങ്കിലും അവരുടെ ദയ നീയമായ അവസ്ഥയ്ക്കു പരിഹാരം കാണുന്നതിനു വേണ്ടി ആരും സ്വരം ഉയത്തിക്കാണുന്നില്ല. എന്നാൽ ഈ മി ഡിൽ ക്ളാസാണ് ദേശീയസമരത്തിൽ മുന്നണിയിൽ നിന്നതെന്നും ജനായത്ത ഭരണം ഇവിടെ സമ്പാദിച്ചു കൊടുക്കാൻ ശ്രമിച്ചിട്ടുള്ളതെന്നും നാം സ്മരിക്കേണ്ട തുണ്ട്. വാസ്തവത്തിൽ ഇന്നു മന്ത്രിക്കസേരകളിൽ ഇ രിക്കുന്നവരിൽ ബഹുഭൂരിപക്ഷം പേരും ഈ മിഡിൽ ക്ളാസ്സിൽ പെട്ടവരാണെന്നാണു ഞാൻ വിശ്വസിക്കു ന്നതു്. എന്നാൽ അവർ ഉൾപ്പെടുന്ന വഗ്ഗത്തിൻെറ അ വകാശങ്ങൾക്കു വേണ്ടി വാദിക്കാനോ, അവരുടെ അവ ശതകളെ പരിഹരിക്കാനോ, ഈ മന്ത്രിമാർ ഒന്നും ചെ യ്യുകാണുന്നില്ല. അവർക്കു ലഭിച്ചിട്ടുള്ള മന്ത്രിക്കസേര കൾ വീണുപോകാതെയിരിക്കുന്നതിനു വേണ്ടി മേൽ ച്ചേരിയിലുള്ളവരുടെ അവകാശങ്ങളെ സാധിച്ചുകൊടു ത്തു അവരെ പ്രീണിപ്പിക്കുകയും ആശ്രയിക്കുകയും ചെ യ്യുന്ന ഒരവസ്ഥയാണ് ഇവിടെ കാണുന്നതു്. അതവ

രുടെ കാൎയ്യമായതുകൊണ്ടു് അതിനെപ്പററി ഞാനി പ്പോൾ ഒന്നും കൂടുതലായി പറയുന്നില്ല.

കാൎഷികവിഭവങ്ങളുടെയും വ്യാവസായിക വിഭവങ്ങ ളുടെയും എല്ലാം വില വളരെ ഇടിഞ്ഞിരിക്കുകയാണു്. ഇഞ്ചി, കുരുമുളകു്, റബ്ബർ, തേയില, പുൽതൈലം, ക ശുഅണ്ടി എന്നിങ്ങനെ പ്രധാനപ്പെട്ട എല്ലാ ഉല്പന്നങ്ങ ളുടെയും വില ഇന്നു ഇടിഞ്ഞിരിക്കുകയാണു. ഇതിനു പല സാമ്പത്തിക കാരണങ്ങളുമുണ്ടായിരിക്കാം. കാർ ഷികോല്പന്നങ്ങൾക്കു വിലകൂടുകയും കുറയുകയും ചെയ്യു മെന്നുള്ളതു സഹജമാണു്. എന്നാൽ ഗവൺമെൻറിനു് ഈ അവസരങ്ങളിൽ ഒരു കടമയുണ്ടു്. ആ കടമ അവർ നിൎവ്വഹിക്കുന്നില്ലെന്നാണു് എനിക്കു പറയുവാനുള്ളതു്. പാശ്ചാത്യരാജ്യങ്ങളിൽ, വിശേഷിച്ചും ബ്രിട്ടനിൽ ഇ ങ്ങനെയുള്ള അവസരങ്ങളിൽ അവർ കൃഷിക്കാരുടെ താ ല്പൎയ്യങ്ങൾ എങ്ങനെയാണു് സംരക്ഷിക്കുന്നതെന്നു ചൂണ്ടി ക്കാണിക്കാൻ മാത്രം ഞാൻ ഈ അവസരം വിനിയോ ഗിച്ചുകൊള്ളുന്നു. ഈ അടുത്ത കാലത്തു ബോംബയിൽ വച്ചു ബ്രിട്ടനിൽ ഒരു മന്ത്രിയായിരുന്ന അന്യൂറിൻ ബ വാൻ ചെയ്ത ഒരു പ്രസ്താവനയാണു് എനിക്കു ഇവിടെ ചൂണ്ടിക്കാണിക്കാനുള്ളതു്. ഇങ്ങനെ വിലക്കുറവുണ്ടാ കുന്ന അവസരങ്ങളിൽ ഗവൺമെൻറിൽ നിന്നും സബ് സിഡി കൊടുത്തു് കൃഷിക്കാരുടെ അവശതകൾക്കു പരി ഹാരമുണ്ടാക്കുകയും ഉല്പന്നങ്ങൾക്കു വിലകൂടിവരുമ്പോൾ അവരിൽ നിന്നും കൂടുതൽ നികുതി ഈടാക്കി ഗവൺ മെൻറിനുണ്ടാകുന്ന നഷ്ടം പരിഹരിക്കുകയും ചെയ്യുന്നു ണ്ടെന്നാണു് അദ്ദേഹം പ്രസ്താവിച്ചതു്. ഇതുപോലെയുള്ള

ഒരേർപ്പാട്ട് ഇവിടേയും സ്വീകരിച്ച് കൃഷിക്കാരുടെ ഇന്നത്തെ അവശതകൾക്ക് ഒരു പരിഹാരമുണ്ടാക്കണമെന്നാണ് എനിക്കു പറയുവാനുള്ളത്. നികുതി ഭാരം കൊണ്ട് വലയുന്ന ഇവിടത്തെ കൃഷകർക്കു ഇന്നു ഉൽപ്പന്നങ്ങൾക്കുള്ള യഥാൎത്ഥ വില പോലും കിട്ടുന്നില്ലെന്നുള്ളതാണ് എനിക്കു ചൂണ്ടിക്കാണിക്കാനുള്ള മറെറാരു വസ്തുത. ഇതിനും പല കാരണങ്ങളുണ്ട്. മാൎക്കററിംഗ് സൌകൎയ്യമില്ലായ്മയും ഇടത്തട്ടുകാരുടെ കൊള്ളലാഭമെടുക്കലുമാണ് ഇങ്ങനെ വരുന്നതിനു കാരണമാകുന്നത്. ഇതിനെല്ലാം പരിഹാരം കാണേണ്ടതു ഈ ഗവൺമെൻറു തന്നെയാണ്. എൻെറ അനുഭവജ്ഞാനത്തിൽ നിന്നു തന്നെ റബ്ബർ വ്യവസായത്തെപ്പററി എനിക്കു പറയാൻ കഴിയും. റബ്ബർ കൃഷിയെന്നു പറയുമ്പോൾ അതു വലിയ മുതലാളിമാരുടെ മാത്രം കൃഷിയാണെന്നു പലരും ധരിച്ചിട്ടുണ്ടെന്നു സംശയിക്കാൻ കാരണമുണ്ട്. എന്നാൽ വാസ്തവത്തിൽ റബ്ബർകൃഷി കൂടുതലും ഇടത്തരക്കാരാണു നടത്തുന്നതെന്നു അറിയിക്കാൻ ഞാൻ ഈ അവസരം ഉപയോഗപ്പെടുത്തിക്കൊള്ളുന്നു. ഏതാണ്ടു 200-ൽ ശിഷ്ടം പേർ മാത്രമേ 100 ഏക്കറിൽ കൂടുതൽ റബ്ബർ തോട്ടമുള്ളവരുള്ളു. ഇൻഡ്യയിലുള്ള റബ്ബർ കൃഷിയിൽ 95 ശതമാനത്തോളവും ഈ തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്താണു നടക്കുന്നതു എന്നുള്ളത് നാം പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. ഇപ്പോൾ റബ്ബറിൻെറ വില നിയന്ത്രിച്ചിട്ടുണ്ട്. 100 റാത്തലിനു 138 രൂപയാണു ഗവൺമെൻറു നിശ്ചയിച്ചിട്ടുള്ള വില. ഏതാനും മാസങ്ങൾക്കു മുൻപ് 128 രൂപയായിരുന്നു വില. ആ 128 രൂപയാ

യിരുന്നപ്പോൾ ഒരു കൃഷിക്കാരനു കിട്ടിക്കൊണ്ടിരുന്ന തുക 125 രൂപയോളമായിരുന്നു. 10 രൂപാ കൂട്ടിയപ്പോൾ അതു കൃഷിക്കാർക്കു കിട്ടാതെയാണു വന്നിരിക്കുന്നതു്. 100 രൂപയ്ക്കു വിററുകൊണ്ടിരുന്ന ഒട്ടുപാലിനു 75 രൂപ മാത്രമേ വിലക്കുറച്ചതിനുശേഷം കിട്ടുന്നുള്ളൂ. ഗവൺമെൻറ് റബ്ബറിൻെറ വില നിയന്ത്രിച്ചിരിക്കുന്നു. ആ നിയന്ത്രിത വില ഉൽപ്പാദകർക്കു വാങ്ങിക്കൊടുക്കേണ്ട ധാർമ്മികമായ ചുമതല ഗവൺമെൻറിനില്ലേ എന്നാണു ഞാൻ ചോദിക്കുന്നതു്. ആ ചുമതല നിർവ്വഹിക്കുന്നതിനു ഞാൻ ഗവൺമെൻറിനെ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

ഇൻഡ്യാഗവൺമെൻറിൽ നിന്നും പുതിയതായി ഒരു റബ്ബർ ആക്ട് കൊണ്ടുവരാൻ പോകുന്നതായി ഞാൻ വായിക്കുകയുണ്ടായി. അതിൽ നൂറു റാത്തലിന് ഇന്ന് 8. ണ മാത്രമുള്ള എക്സൈസ് നികുതി ആറുകാൽ രൂപ വരെ വർദ്ധിപ്പിക്കാൻ വ്യവസ്ഥയുണ്ടെന്നാണ് ഞാൻ അറിയുന്നതു്. ഈ കാര്യങ്ങളൊക്കെ ഇവിടത്തെ മന്ത്രിമാർ മനസ്സിലാക്കി വേണ്ടതു ചെയ്യണമെന്നു് ഈയവസരത്തിൽ ഞാൻ അനുസ്മരിപ്പിച്ചുകൊള്ളട്ടെ.

മററു കാർഷികവിഭവങ്ങളുടെ അധഃപതന കാര്യത്തിൽ ഗവൺമെൻറിനു ചെയ്യാവുന്ന ചില പരിഹാരമാർഗ്ഗങ്ങൾ നിർദ്ദേശിച്ചുകൊണ്ട് ഞാൻ അവസാനിപ്പിക്കാം. സഹകരണാടിസ്ഥാനത്തിൽ പൂളിംഗ് സൊസൈററിയും മാർക്കററിംഗ് സൊസൈററിയും ഉണ്ടാക്കി കാർഷിക ഉല്പന്നങ്ങൾ ശരിയായ വിലയ്ക്കു് വിൽക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യണം. ഇന്ന് ഇതിനു

തടസ്ഥമായി നിൽക്കുന്നതു് മൂലധനം ഇല്ല എന്നുള്ളതാണ്. അതിലേക്കു ഗവൺമെൻറ് സബ്സിഡിയായിട്ടും വേണ്ടിവന്നാൽ വായ്പയായിട്ടും ധനസഹായം ചെയ്യണം. അതിനു ശരിയായ മാനേജ്മെൻറ് ഏർപ്പെടുത്തണം. സഹകരണാടിസ്ഥാനത്തിൽ പൂളിംഗ് സൊസൈററിയും മാർക്കററിംഗ് സൊസൈററിയും ഓരോ വിഭവങ്ങൾക്കും പ്രത്യേകം പ്രത്യേകം ഉണ്ടാക്കണം. കാർഷികവിഭവങ്ങൾക്കു അതുവഴി വിപണികൾ കണ്ടുപിടിച്ച് ശരിയായ വിലയ്ക്കു വില്ക്കാൻ സഹായിച്ചാൽ കർഷകരുടെ വൈഷമ്യങ്ങൾ കുറച്ചൊക്കെ പരിഹരിക്കാമെന്നാണ് എനിക്കു പറയാനുള്ളതു്.

---

(നിയമസഭാ നടപടികൾ Vol. VIII No. 4 പേജ് 243, 44, 45)

## പോലീസ് വകുപ്പിലെ അഴിമതിക

## ളെ വിമർശിച്ചുകൊണ്ടു്

### 16—3—1953-ൽ

### ചെയ്തപ്രസംഗം.

ശ്രീ. കെ. ജെ. തോമസ്: ശ്രീ. ഗംഗാധരൻ ഇവി ടെ മൂവുചെയ്തിട്ടുള്ള ഉപക്ഷേപത്തെ ഞാൻ ശക്തിയായി അനുകൂലിക്കുകയാണ്. വളരെ വേദനയോടുകൂടിയാണ് ഞാൻ അങ്ങനെ ചെയ്യുന്നതു്. ഇന്നു നാട്ടിൻ പുറങ്ങളി ലും ഗ്രാമപ്രദേശങ്ങളിലും നടക്കുന്ന അക്രമങ്ങളും അനീ തിയും കണ്ടിട്ടുള്ള പ്രതിഷേധംകൊണ്ടാണു ഞാനിങ്ങ നെ ചെയ്യുന്നതു്. അതിനുള്ള ഉത്തരവാദിത്വംമുഴവൻ പോലീസുകാർക്കാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. ഇ ന്നിവിടെ പല ബഹുമാനപ്പെട്ട അംഗങ്ങളും പറഞ്ഞതു പോലെ നാട്ടിൻ പുറങ്ങളിലെ സാധുക്കൾക്കും ഇടത്തര ക്കാർക്കും കൂലിക്കാർക്കും അവരുടെ മാനത്തിനും ജീവനും രക്ഷയില്ലെന്നായിത്തീന്നിട്ടുണ്ടു്. ഇതിനു മതിയായ തെളിവുകൾ ഉള്ളതുകൊണ്ടാണ് ഞാൻ ഇങ്ങനെ പറയു ന്നതു്.

സർ, എന്റെ നിയോജക മണ്ഡലത്തെപ്പററിമാ ത്രമെ ഞാൻ പ്രസ്താവിക്കാനൊരുങ്ങുന്നുള്ളു. കഴിഞ്ഞ എലക്ഷൻ കഴിഞ്ഞതിനുശേഷം അവിടെ നടന്നുകൊ ണ്ടിരിക്കുന്ന സംഭവങ്ങൾ മുഖ്യമന്ത്രിയുടെയും മററു പോ ലീസുദ്യോഗസ്ഥന്മാരുടെയും ശ്രദ്ധയിൽ ഞാൻ അപ്പഴ പ്പോൾ പെടുത്തിയിട്ടുണ്ടു്. നിർഭാഗ്യവശാൽ അവിടെയു

ള്ള ആളുകൾ അധികിവും ഇവിടെ ഒരു ബ.മന്ത്രി പറഞ്ഞി ട്ടുള്ളമാതിരിയിൽ മാന്യന്മാരല്ല. മാന്യന്മാരെല്ലാം കാൺ-ഗ്രസ്സിലോ, എൻ. എസ്സ്. എസ്സിലോ അംഗങ്ങളായിരിക്കും എന്നു് ഇവിട്ടത്തെ ഒരു മന്ത്രി പറയുകയുണ്ടായല്ലോ. അങ്ങനെ ബഹുമാന്യന്മാരായി ജീവിക്കാത്തതുകൊണ്ടു് അവരുടെ ജീവനും മാനവും സംരക്ഷിക്കാൻ ഇന്നു നിവൃത്തിയില്ലാതെയാണു വന്നിരിക്കുന്നതു്.

ഇതിനുമുമ്പു് അവിടെ ഉണ്ടായിട്ടുള്ള സംഗതികളെല്ലാം ഞാൻ അധികാരികളെ അറിയിച്ചിട്ടുണ്ടു്. അതിൽ പലതിനും ചില ചില്ലറ പരിഹാരങ്ങളുമുണ്ടായിട്ടുണ്ടു്. സർ. ഇന്നലെ എനിക്കു് എന്റെ ഒരു സ്നേഹിതനിൽ നിന്നും കിട്ടിയ ഒരു കത്താണിതു്, രണ്ടു ദിവസംമുമ്പു് ഒരു മുതലാളിയുടെ മകനും ഒരു ഇടത്തരക്കാരനും തമ്മിൽ ഒരു വാഗ്വാദമുണ്ടായി. അതിന്റെ ഫലമായി ആ ഇടത്തരക്കാരനെ മുതലാളിപോലീസുകാരെക്കൊണ്ടു് പിടിപ്പിക്കാൻ ശ്രമിക്കയാണു്. ഇവിടെ ഒരംഗം പറഞ്ഞതുപോലെ 107-ാംവകുപ്പനുസരിച്ചു് കേസെടുപ്പിക്കുന്നതിലേക്കു അനേകം കള്ളഹർജികൾ പോലീസിൽ കൊടുപ്പിച്ചിരിക്കുന്നു. പോലീസുകാർ അയാളെ പിടിക്കുന്നതിനു വേണ്ടി അന്വേഷിച്ചുനടക്കുന്നു. അയാൾ ഇപ്പോൾ ഒളിവിലിരിക്കുകയാണു്. ഇതുപോലെ പല സംഭവങ്ങളും അവിടെ ഉണ്ടായിട്ടുണ്ടു്. ഈ ഒരു മുതലാളി തന്നെഉൾപ്പെട്ട മറ്റൊരു ചെറിയ സംഭവമുണ്ടായി. മുതലാളിയുടെ കൂലിക്കാരനും ഒരു ചായക്കടക്കാരനും തമ്മിൽ ഒരു കശപിശയുണ്ടായി. അതു സംബന്ധിച്ചു് പോലീസുകാരെക്കൊണ്ടു് കടക്കാരനെ പിടിച്ചു

മട്ടിപ്പിച്ചു. അതുകൊണ്ടും ആ മതലാളി തൃപ്തിപ്പെട്ടില്ല. പിന്നീട് അവിടത്തെ പോലീസിൻെറ അകമ്പടിയോടുകൂടി ആ പാവപ്പെട്ടവനെ മുതലാളിയുടെ വീട്ടിൽ കൊണ്ടുചെന്നു സമാധാനം പറയിച്ചു സർ.

ഇനിയും ഒരു കൊലപാതകത്തിൻെറ കാര്യം ഞാൻ പറയാം. കുറച്ചുദിവസങ്ങൾക്ക മുമ്പ് എരുമേലിക്കടുത്തു് കണ്ണിമല എന്ന സ്ഥലത്തു് ഒരു തോട്ടിൽ ഒരു പ്രേതം കാണുകയുണ്ടായി. അതു് ഒരു കൊലപാതകമായിരുന്നു സർ. ഇതപ്പററി ആദ്യം അന്വേഷിക്കാൻ പോയ ഹെഡ്കാൺസ്റ്റബിൾ തന്നെ ഇക്കാര്യം ഈ സഭയിലെ ഒരു കാൺഗ്രസ്സ് എം. എൽ. എ യോടു പറയുകയുണ്ടായി. മാത്രമല്ല അതുപോസ്ററുമാർട്ടം നടത്തിയ ഡോക്ടർ തന്നെ അതു പരസ്യമായി പ്രസ്താവിച്ചതായറിയാം. എന്നാൽ ആ കൊലപാതകം ഇന്നു് ചിലഅജ്ഞാതഹസ്തങ്ങളുടെ സ്വാധീനശക്തികൊണ്ടു ഒരു അപകടമരണമായിതീന്നിരിക്കയാണു്.

**ശ്രീ. ടി. കെ. ദിവാകരൻ:** ആ കോൺഗ്രസ്സ് എം. എൽ. എ. ആരാണെന്നു പറയാമോ?

**Mr. Speaker;** Order, Order. we don't want to hear the name.

(സ്പീക്കർ:- ഓർഡർ. ഓർഡർ. നമുക്ക് ആ പേരു് അറിയേണ്ട ആവശ്യമില്ല.)

**ശ്രീ. കെ. ജെ. തോമസ്;** ചില പ്രബല ഹസ്തങ്ങളുടെ സ്വാധീനത്തോടുകൂടി ഇന്നതു് ഒരു അപകടമരണമാണെന്നു വരുത്തുന്നതിനുള്ള നടപടി നടത്തിക്കൊ

ണ്ടിരിക്കുകയാണ്. പോലീസുകാർ അവിടെ തോട്ടിൽ ചെന്നുതപ്പി ഒരൊട്ടൽ കുററിപറിച്ചുകൊണ്ടുപോയതായറിയാം.

മി. സ്പീക്കർ: അതു സബ്ജുഡീസ് അല്ലേ?

ശ്രീ. കെ. ജെ. തോമസ് സബ്ജുഡീസ് ആയില്ല സർ. പോലീസ് റഫർ എഴുതി തള്ളാൻ പോകയാണ്.

**Mr. Speaker:-** The case is under investigation. When the Police has taken the F. I. R and investigation has been started it is Subjudice.

(മി. സ്പീക്കർ:- കേസ് അന്വേഷണത്തിൽ ഇരിക്കയാണ്. പോലീസ് എഫ്. ഐ. ആർ. തയാറാക്കി അന്വേഷണം ആരംഭിച്ചാൽ പിന്നെ അതു് സബ്ജുഡീസ് ആണ്.)

ശ്രീ. കെ. ജെ. തോമസ്: കൂടുതൽ പറയുന്നില്ല. എന്തായാലും ചില പ്രബല ഹസ്തങ്ങളുടെ സ്വാധീനം കൊണ്ടു അതു് അപകട മരണമായിത്തീരാൻ പോകയാണ്. അതിനുള്ള ഉത്തരവാദികൾ വെറും പോലീസുകാരല്ല. വാസ്തവത്തിൽ നമ്മുടെ നാട്ടിലെ പോലീസുകാർ കാര്യക്ഷമതയിൽ മററു രാജ്യങ്ങളിലെ പോലീസിനെ അപേക്ഷിച്ച് മെച്ചമാണ്. ഇന്ന് അവരുടെ അന്തസ്സും, സ്റ്റാററസും പരിപാലിച്ചു കൊണ്ടുപോകുന്നതിനു അവർ വളരെ വിഷമിക്കുന്നുണ്ട്. അതിനുള്ള ശമ്പളം അവക്കു ലഭിക്കുന്നില്ല.

സർ, മുണ്ടക്കയത്തെ സബ്ബ്ഇൻസ്പെക്ടരെ അവിടെ നിന്നും സ്ഥലം മാററുകയുണ്ടായി. പകരം ചാർജ്ജെടു

ക്കാനുള്ള ഇൻസ്പെക്ററർ അവിടെ ചെല്ലുകയുംചെയ്തു. എന്നാൽ ആ ഇൻസ്പെക്ടരെ അവിടെനിന്നും മാററാതിരിക്കുവാൻവേണ്ടി ചില മുതലാളിമാർ പോലീസുമന്ത്രിയെ സമീപിച്ചു, അതിലേക്കൊരോർഡർ വാങ്ങിച്ചുകൊണ്ടുപോയി ആ സ്ഥലം മാററം നടപ്പിലാക്കാതെയിരുന്നു സാർ, അതുകൊണ്ടു് ഞാൻ പറയുന്നതു് ഇതിനെല്ലാം പ്രധാനഉത്തരവാദി ഈ പോലീസുമന്ത്രിയാണെന്നാണു്. അവിടത്തെ മുതലാളിമാരോടു ഈ പോലീസുമന്ത്രിക്കു ചിലകടപ്പാടുകൾഉണ്ടു്. അതുവെച്ചുകൊണ്ടു അവർ പരസ്യമായി പലതും കാട്ടിക്കൂട്ടുകയാണു്. അതവർ പറഞ്ഞുകൊണ്ടു നടക്കുന്നതായും എനിക്കറിയാം. അതുകൊണ്ടു ഞാൻ പോലീസു മന്ത്രിയോടാവശ്യപ്പെടുന്നു, ഈമാതിരിയുള്ള പെരുമാററം നിത്താൻ അങ്ങേയ്ക്കു കഴിവില്ലെങ്കിൽ, അനീതികളെ അടിച്ചമത്തുവാൻ അങ്ങേയ്ക്കു സാധ്യമല്ലെങ്കിൽ, കാൺഗ്രസ്സിൻെറ നിലനില്പിനെ ഓത്തെങ്കിലും രാജിവച്ചു് സ്വസ്ഥമായി വിശ്രമം കൊള്ളുകയെന്നു്.

---

(നിയമസഭാനടപടികൾ Vol VIII. No. 15 പേജ് 1248 49, 50.)

# വണ്ടൻമേട്ടിലേയും അയ്യപ്പൻകോവിലിലേയും മററും പുറമ്പോക്ക പ്രവേശനം സംബന്ധിച്ചുള്ള ഗവൺമെൻറ നയത്തെ വിമർശിച്ചുകൊണ്ടു്

17—3—1953-ൽ

ചെയ്ത പ്രസംഗം.

കെ. ജെ. തോമസ്സ്. സർ, അനധികൃതമായ വസ്തുകയ്യേററം എന്ന വ്യവഹരിക്കപ്പെട്ടുപോരുന്ന ഗവൺമെൻറുവക പുറമ്പോക്കസ്ഥലങ്ങളിലുള്ള പ്രവേശനം സംബന്ധിച്ചു് ഈ ഗവർമ്മെൻറിനു സുസ്ഥിരമായ ഒരുനയം ഇല്ലാ എന്നുള്ളതിനെപ്പററി പറയുവാനാണ് ഞാൻ ഈ അവസരം ഉപയോഗിക്കുന്നതു്. ഈ പുറമ്പോക്ക ഭൂമികളിൽ കയ്യേറിട്ടുള്ളവരെല്ലാം വാസ്തവത്തിൽ നമ്മുടെ ഗവർമ്മെൻറധികൃതന്മാരുടെ അറിവോടും അനുവാദത്തോടും കൂടിയാണു അതു ചെയ്തിട്ടുള്ളതു് എന്നുള്ളവിവരം പരസ്യമായ ഒരു രഹസ്യമാണ്. ഇങ്ങനെ പുറമ്പോക്കസ്ഥലങ്ങൾ കൈവശംവച്ചുകൊണ്ടിരിക്കുന്നവരെ അവിടെനിന്നു ഒഴിവാക്കുന്നകാര്യത്തെ സംബന്ധിച്ചു ഗവർമ്മെൻറിനു ഒരു വേവറിംഗ് ആററിറ്റ്യൂഡാണുള്ളതു്. അതിനെസംബന്ധിച്ചു ഒരു സുസ്ഥിരമായ നയം ഈ ഗവർമ്മെൻറിനില്ല. ഇങ്ങനെ അനു

ധികൃതമായി പ്രവേശിച്ചിട്ടുള്ളവരെയെല്ലാം അവിടെ നിന്നു ഇറക്കിവിടുന്നതാണെന്നു ഗവർമ്മെൻറ് ഒരിക്കൽ പറഞ്ഞു. പിന്നെ ഒരിക്കൽ 5 ഏക്കറിൽ കുറഞ്ഞ ഭൂമി കൈവശപ്പെടുത്തിയിട്ടുള്ളവരെയും സ്വന്തം ഭൂമിയില്ലാത്തവരെയും അവിടെ നിന്നു ഇറക്കിവിടുന്നതല്ലെന്നു പറകയുണ്ടായി. ഇതിൻെറ ഫലമായി ഒരു കൂട്ടം പാവപ്പെട്ട ആളുകൾ വളരെ ബുദ്ധിമുട്ടുകൾ അനുഭവിക്കുന്നുണ്ട്. വണ്ടൻമേട്ടിലും അയ്യപ്പൻ കോവിലിലും ഏററവും പാവപ്പെട്ടവരായ കുറെ ആളുകൾ കുറേശ്ശെ സ്ഥലം കൈവശം വച്ച് കൃഷിചെയ്തു ഉപജീവനം ചെയ്തു പാർത്തു വരുന്നുണ്ടെന്നുള്ള വസ്തുത നമുക്കെല്ലാവർക്കും അറിയാം. പുറമ്പാക്കിൽ പ്രവേശിച്ച് ഭൂമി കൈവശം വച്ചിരിക്കുന്നവരെ എല്ലാം ഇറക്കിവിടുന്നതാണെന്ന് ബഹുമാനപ്പെട്ട മന്ത്രി പ്രഖ്യാപിക്കുകയും അതിനുവേണ്ടി കുറെ റിസർവ്വ് പോലീസിനെ ആ ഭാഗങ്ങളിൽ നിയോഗിക്കുകയും ചെയ്തിരുന്നു. എന്നാൽ ഈ ഭൂമി കൈവശം വച്ചിരിക്കുന്നവരുടെ യഥാർത്ഥ സ്ഥിതിഗതികൾ ഗവൺമെൻറ് മനസ്സിലാക്കിയതിൻെറ ഫലമായി പിന്നീട് ഗവൺമെൻറിൻെറ ആനയം ഒന്നു മയപ്പെടുത്തുകയുണ്ടായി. അതായത് 5 ഏക്കറിൽ കുറഞ്ഞ ഭൂമിയുള്ളവരെയും സ്വന്തം പേരിൽ ഭൂമിയില്ലാത്തവരെയും അവിടെനിന്നും ഇറക്കിവിടുന്നതല്ലെന്നും അതിനു വേണ്ടി ഒരു സർവ്വേ നടത്തുന്നതാണെന്നും ഗവർമെൻറ് പ്രസ്താവിച്ചു. അവരോട് ഗവർമെൻറ് ആവശ്യപ്പെട്ടിട്ടുള്ളത്. 1952 ഡിസംബർ 31-ാം തീയതി കഴിഞ്ഞാൽ ഈ ഭൂമികളിൽ യാതൊന്നും കൃഷിചെയ്തു പോകരുതെന്നാണ്. ഈ ഉത്തരവിൻെറ ഫലമായി ഇപ്പോൾ അവിടെ താമസിക്കുന്ന

ആളുകൾ വളരെ കഷ്ടപ്പാടുകൾ സഹിക്കേണ്ടി വരുന്നുണ്ട്. നിത്യവൃത്തി കഴിച്ചു കൂട്ടുവാൻ വേണ്ടിയാണ് അവർ അവിടെ പ്രവേശിച്ചിട്ടുള്ളതു്. ഇതു് 1953 മാർച്ചുമാസമാണ്. ഈ മൂന്നുമാസമായിട്ട് അവിടെ കൃഷി നടത്തുവാൻ പാടില്ലെന്നു ഗവൺമെന്റു പറഞ്ഞതിന്റെ ഫലമായി അവക്കു നിത്യവൃത്തിക്കു പോലും കഴിവില്ലാതെയാണു വന്നിരിക്കുന്നതു്. തെക്കൻ തിരുവിതാംകൂറിൽ ഉണക്കുകൊണ്ട് നെല്ലു കരിഞ്ഞുപോയി എന്നും പറഞ്ഞു് വളരെയാളുകൾ അവിടെ വന്ന് അവിടെയുണ്ടായിരുന്ന നെല്ലെല്ലാം കൊണ്ടുപോന്നു. തിരുവനന്തപുരത്തുനിന്ന് വളരെ കച്ചവടക്കാർ തൊടുപുഴ കോവിലിൽ വന്നു് നെല്ല് ധാരാളം കൊണ്ടുപോന്നിട്ടുണ്ട്. അതുകൊണ്ട് അവിടെയുള്ള ആളുകൾക്കു് നിത്യവൃത്തിക്കു പോലും ഉള്ള നെല്ല് അവിടെ ഇല്ലാതായിത്തീന്നിട്ടുണ്ട്. ഇപ്പോൾ കപ്പപോലും കൃഷി ചെയ്യാൻ അനുവദിക്കുന്നില്ല. അവിടെ വലിയ തോതിൽ ഭൂമി കൈവശം വച്ചിട്ടുള്ളവരെ ഇറക്കിവിടരുതെന്നല്ലാ ഞാൻ പറയുന്നതു്. അവിടെയുള്ള പാവപ്പെട്ട ആളുകൾ കഷ്ടപ്പെടുവാൻ ഇടയാക്കരുതെന്നാണ് എനിക്കു പറയുവാനുള്ളതു്. അവിടെയുള്ള പാവങ്ങൾക്കു് ഇപ്പാവശ്യം കൃഷി ചെയ്യാനുള്ള അനുവാദം ഉടനെ കൊടുക്കണം എന്നാണ് ഞാൻ ഗവൺമെന്റിനോട് ആവശ്യപ്പെടുന്നതു്. മലനാടുകളിൽ കൃഷി ചെയ്യുന്നതിന് ചില സമയങ്ങൾ ഉണ്ട്. ഉടനെ തന്നെ അവക്ക് അവിടെ കൃഷി ചെയ്യാനുള്ള അനുവാദം നല്കിയില്ലെങ്കിൽ പിന്നെ ഇക്കൊല്ലം അവിടെ ഒന്നും ചെയ്യുവാൻ സാധ്യമല്ല. ഈ കാര്യം ബഹുമാനപ്പെട്ട റെവന്യൂ

വകുപ്പു മന്ത്രിയുടെ ശ്രദ്ധയിൽ ഞാൻ പെടുത്തിക്കൊള്ളുന്നു. ഒന്നുകിൽ അവിടെ ഭൂമി കൈവശം വച്ചിട്ടുള്ളവരെ ഉടനെ ഇറക്കിവിടുക. അല്ലെങ്കിൽ അവിടെയുള്ള പാവപ്പെട്ട ആളുകൾക്ക് കൃഷി ചെയ്യുവാൻ അനുവാദം കൊടുക്കുക. അവിടെ കൃഷി ചെയ്യുന്നതിനുള്ള അനുവാദം താല്ക്കാലികമായിട്ടെങ്കിലും അവക്ക നൽകണമെന്ന് ഞാൻ ഗവൺമെന്റിനോട് അപേക്ഷിക്കുന്നു. അവിടെ പല കുംഭകോണങ്ങളും ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്നുണ്ട്. സർവ്വേ നടത്തുന്ന പാർട്ടി അവിടെ പല അക്രമങ്ങളും ചെയ്യുന്നുണ്ട്. വാസ്തവത്തിൽ അവിടെ പ്രവേശിച്ച പാവപ്പെട്ട ആളുകളെ ഇറക്കിവിടുകയും തൽസ്ഥാനത്തു പണം വാങ്ങിക്കൊണ്ട് അന്യരെ പ്രവേശിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഈ കാര്യത്തിന് ആവശ്യമായ പ്രതിവിധി ഗവൺമെന്റ് ഉടനേ ചെയ്യുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

---

(നിയമസഭാനടപടികൾ Vol. VIII. No. 16 പേജ് 1354-55.

## വനഭൂമിയിലെ കുടിയേററം സംബന്ധിച്ചുള്ള ഗവണ്മെൻറിൻെറ നയത്തെ വിമർശിച്ചുകൊണ്ടു്

19—3—1953-ൽ

ചെയ്ത പ്രസംഗം.

**Shri. K. J. Thomas:**- I move, To reduce the allotment of Rs 60,83,000 for Conservancy and works by rupee one hundred.

(വനസംരക്ഷണയിലേക്കു് നീക്കിവെച്ചിട്ടുള്ള 60, 83, 000 രൂപായിൽനിന്നു നൂറുരൂപാ കുറവുചെയ്യണമെന്നുള്ള ഉപക്ഷേപം ഞാൻ അവതരിപ്പിക്കുന്നു.)

സർ, വന പ്രശ്നം സംബന്ധിച്ചു് സംസാരിക്കുമ്പോൾ എനിക്കു ആവർത്തിച്ചുപറയുവാനുള്ളതു് ഗവണ്മെൻറിനു് ഈ പ്രശ്നത്തെ സംബന്ധിച്ചു സുസ്ഥിരവും, സുദൃഢവും, സത്യസന്ധവും, നീതിപൂർവ്വകവുമായ ഒരു നയം ഇല്ലെന്നാണു്. നമ്മുടെ വനത്തിൽ അനേകായിരം ഏക്കർ സ്ഥലം ഫുഡ് പ്രൊഡക്ഷൻ സ്കീം അനുസരിച്ചും റിക്ലമേഷൻ സ്കീം അനുസരിച്ചും, കോളനൈസേഷൻ സ്കീം അനുസരിച്ചും മററും അനേകായിരം പേക്കു ഗവണ്മെൻറു തന്നെ കുത്തകപ്പാട്ടവ്യവസ്ഥയിൽ പതിച്ചു കൊടുത്തിട്ടുണ്ടു്. അവിടെ പ്രവേശിക്കുവാൻ അതുപോലെ അനവധി ആളുകൾക്കു അനുവാദവും കൊടുത്തിട്ടുണ്ടു്.

**Mr Speaker**. Order, Order, please. The hon. Member's motion is a cut on Rs. 60,83,000 for Con-

servancy and works. The speech should be Confi-
ned to that.

(മി. സ്പീക്കർ:- ഓർഡർ, ഓർഡർ. ബഹു. മെ
മ്പറിന്റെ ഉപക്ഷേപം വനസംരക്ഷണത്തിലേക്ക നീ
ക്കിവെച്ചിട്ടുള്ള 60,83,000 രൂപാ കുറവുചെയ്യണമെ
ന്നാണ്. പ്രസംഗം അതിനെപ്പററി മാത്രമായിരിക്ക
ണം.)

**ശ്രീ. കെ. ജെ. തോമസ്.** ഞാൻ വനസംരക്ഷണം
സംബന്ധിച്ചാണ് പറഞ്ഞുവരുന്നത്. ഇന്നു ഗവൺമെ
ൻറിനു സ്ഥിരമായ ഒരു നയം ഇല്ലാത്തതിനാൽ വന
ത്തിൽ പ്രവേശിച്ചിട്ടുള്ള എല്ലാ ആളുകളും അവരവരുടെ
ഭാവിയെപ്പററി വളരെ ആശങ്കയോടുകൂടി കഴിയേ
ണ്ടിയിരിക്കുന്നു. ഇപ്പോൾ ഇവരിൽ പലക്കും കൃഷി
ചെയ്യാനുള്ള അനുവാദം ഗവൺമെൻറ് കൊടുത്തിട്ടില്ല.
1952 ഡിസംബർ 31-ാംനു കഴിഞ്ഞാൽ യാതൊരു
കൃഷിയും ഈ സ്ഥലങ്ങളിൽ ചെയ്തുകൂടെന്നാണ് ഗവൺ
മെൻറു എല്ലാവരോടും ആവശ്യപ്പെട്ടിരിക്കുന്നത്. എ
ന്നാൽ ഇവരോടു പത്തു കൊല്ലത്തേക്കും ഇരുപതുകൊല്ല
ത്തേക്കും കൃഷിചെയ്യുവാൻ അനുവാദം കൊടുക്കാമെന്നു
ഗവൺമെൻറുതന്നെ വാഗ്ദാനം ചെയ്തിരുന്നതായി
എനിക്ക് സൂക്ഷ്മമായി അറിയാം. അതുകൊണ്ടാണ്
അവർ ഇതിലേക്ക് ഇറങ്ങിത്തിരിച്ചത്.

**Mr: Speaker:-** The very same topic has been
discussed more than once in this House.

(മി: സ്പീക്കർ ഈ വിഷയത്തെപ്പററിതന്നെ ഒന്നി
ലധികംപ്രാവശ്യം ഈ സഭയിൽ ചർച്ചനടന്നിട്ടുണ്ട്)

ശ്രീ. കെ. ജെ. തോമസ്: ഇതു സംബന്ധിച്ച് ഗവൺമെൻറിൻെറ സുസ്ഥിരമായ നയം രൂപവൽക്കരിക്കുന്നതിനുവേണ്ടി ഈ സഭയിലെ എല്ലാ അഭിപ്രായക്കാരേയും ഉൾപ്പെടുത്തി ഒരു കമ്മററിയെ നിയമിക്കുകയായിരുന്നുവെങ്കിൽ, വളരെ പ്രയോജനപ്പെട്ടമായിരുന്നു. താരതമ്യേന ഇതിനേക്കാൾ നിസ്സാരമായ പ്രശ്നങ്ങൾക്കുപോലും കമ്മററികളെ നിയമിക്കാറുള്ള ഈ ഗവൺമെൻറ് ഏററവും പ്രാധാന്യം അർഹിക്കുന്ന ഈ കാര്യത്തിൽ ഇത്ര അജാഗ്രത കാണിക്കുന്നതു് എന്താണെന്ന് മനസ്സിലാകുന്നില്ല.

നമ്മുടെ വനത്തിൽനിന്നും, അനേകലക്ഷം രൂപയുള്ളതടികളും, മററു വനവിഭവങ്ങളും മോഷണം നടന്നുകൊണ്ടിരിക്കുന്നു. ഈ കാര്യത്തിൽ ഫാറസ്ററുഡിപ്പാർട്ടുമെൻറു അധികൃതരുടെ ആനുകൂല്യവുംചിലപ്പോൾ ഉണ്ടാകാറുണ്ട്. പീരുമേട്ടിൻെറയും ദേവികുളത്തിൻെറയും അതിർത്തികളിലുള്ള വനങ്ങളിൽനിന്നും ആണ്ടുതോറും അനേകായിരം രൂപ വില വരുന്ന തടികളാണ് മോഷണം പോകുന്നതു്. ഈ മോഷണം നടത്തുന്നതു് പാണ്ടിയിൽ നിന്നും വരുന്ന തേവന്മാർ എന്നൊരുകൂട്ടം ആളുകളാണ്. ഇവരുടെ അക്രമങ്ങൾ തടയുന്നതിനുവേണ്ടി പോലീസുകാരും മററും ശ്രമിച്ചിട്ടുണ്ടെങ്കിലുംപറയത്തക്ക ഫലമൊന്നും ഉണ്ടായിട്ടില്ല. സംഘടിതമായി വരുന്ന ഇവരുടെ അക്രമങ്ങളെ തടുക്കാൻ നമ്മുടെ ഗവമ്മെൻറിനു ശക്തിയില്ലാത്ത ഒരവസ്ഥയിൽ എത്തിരിക്കയാണ്. ഈ കാര്യത്തിൽ ഇനിയും ഗവൺമെൻറു അലസത കാണിക്കാതെ കക്ശമായ നടപടികൾ കൈ

ക്കൊള്ളണമെന്ന് ഞാൻ ഈ അവസരത്തിൽ ചൂണ്ടിക്കാ
ണിച്ചുകൊള്ളുന്നു. മാത്രമല്ല വനംകൺട്രാക്ടറന്മാർ തന്നെ
പല വഴികളിലായി തടികൾ ധാരാളമായി മോഷ്ടിച്ചു
കൊണ്ടുപോകുന്നുണ്ട്. ഈ കാര്യത്തിലും ഗവൺമെൻറി
ൻെറ ശ്രദ്ധ പതിയേണ്ടതാണ്. അനധികൃതമായി കുടി
യേറിപ്പാർത്തവരെ ഇറക്കിവിടാൻ വേണ്ടി എത്രയോ വ
ലിയ ഒരു സംഖ്യയാണ് ചെലവാക്കുന്നത്. എന്നാൽ
അതിനേക്കാൾ പ്രാധാന്യമുള്ള ഈ കാര്യത്തിനെ സംബ
ന്ധിച്ചിടത്തോളം വെറും അലസതയാണ് പ്രകടിപ്പി
ച്ചു വരുന്നത്. ഈവക അനീതികൾ തടയുന്നതിനുവേ
ണ്ടി ഒരു പ്രത്യേക പാർട്ടിയെ നിയോഗിക്കണം. ഞാൻ
നിർദ്ദേശിച്ചമാതിരി ഒരു കമ്മററിയെ നിയോഗിക്ക
യാണെങ്കിൽ ഒരു വർഷത്തിനകമോ, അല്ലെങ്കിൽ ആറു
മാസത്തിനകമോ ഈ കാര്യത്തിൽ ഗവൺമെൻറിന്
സുസ്ഥിരമായ ഒരു നില കൈക്കൊള്ളുകയും എല്ലാററി
നും പരിഹാരമുണ്ടാക്കുകയും ചെയ്യാവുന്നതാണ്. ഞാൻ
മുൻപു പറഞ്ഞ മോഷണങ്ങളെ ശാശ്വതമായി തടയുന്ന
തിനുവേണ്ടി പീരുമേട്, ദേവികുളം ഈ താലൂക്കുകളുടെ
അതിർത്തി പ്രദേശങ്ങളിൽ ഒരു ബോർഡർ ലൈനായി
കുറെ ഏക്കർ സ്ഥലം നമ്മുടെ ആളുകൾക്കു വേണ്ടി പ
തിച്ചുകൊടുക്കുക എന്ന മാർഗ്ഗമാണ് എനിക്കു നിർദ്ദേശി
ക്കാനുള്ളത്. അതിർത്തി പ്രദേശങ്ങളിൽ നമ്മുടെ ആളു
കൾ ധാരാളമായി താമസം തുടങ്ങിയാൽ പാണ്ടിയിൽ
നിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന കൊള്ളകൾക്കും മോ
ഷണങ്ങൾക്കും സാരമായ കുറവുണ്ടാകുമെന്ന് ഗവൺമെ

ന്റിനെ ഉൽബോധിപ്പിച്ചുകൊണ്ട് എന്റെ കട്മോഷൻ അവതരിപ്പിക്കുന്നു.

---

(നിയമസഭാ നടപടികൾ Vol VIII. No. 18 പേജ് 1589, 90.)

# സെൻട്രൽ ജയിലിലുണ്ടായിരുന്ന ചാപ്പൽ പൊളിച്ചു കളഞ്ഞതിനേയും മററും വിമർശിച്ചു കൊണ്ട്

## 20—3—1953-ൽ

## ചെയ്ത പ്രസംഗം.

**ശ്രീ. കെ. ജെ. തോമസ്:** ബഹുമാനപ്പെട്ട പല മെമ്പറന്മാരും ജയിലിനകത്തുണ്ടായിക്കൊണ്ടിരിക്കുന്ന അഴിമതികളേയും തടവുകാരുടെ അസൌകര്യങ്ങളേയുംപററി ഇവിടെ പ്രതിപാദിക്കയുണ്ടായി. ഞാൻ ഈ കാര്യങ്ങളിൽ അവരോട് പൂർണ്ണമായി യോജിക്കുന്നു. ഇവയെല്ലാം ഉടനടി പരിഹാരമുണ്ടാക്കണമെന്നു തന്നെയാണ് എന്റെയും അഭിപ്രായം. എന്നാൽ ഗവൺമെന്റിന്റെ ബഡ്ജററു പഠിച്ചപ്പോൾ എന്നെ വേദനിപ്പിച്ചതു് മറെറാരു സംഗതിയാണ്. അതായതു് സെൻട്രൽ ജയിലിനകത്തുള്ള വാർഡറന്മാരുടെ ശമ്പളക്കാര്യം. ഈ സാധുക്കൾ ദിവസംതോറും പന്ത്രണ്ടു മണിക്കൂർ സേവ

നം നടത്തുകയും കൃത്യനിഷ്ഠയോടുകൂടി പെരുമാറുകയും ചെയ്യുന്നുണ്ട്. എന്നാൽ ഇവരുടെ വേതനത്തിന് യാതൊരു പരിഷ്കാരവും ഇതുവരെ വരുത്തിയിട്ടില്ല. വെറും ഇരുപതു രൂപാ അടിസ്ഥാന ശമ്പളമാണ് ഒരു വാർഡക്ക് പ്രതിമാസം ഇന്നും കിട്ടുന്നത്. ഈ നിസ്സാരത്തുകകൊണ്ട് അവനും അവൻെറ കുടുംബവും എങ്ങനെ നിത്യവൃത്തികഴിക്കണമെന്നാണ് ഗവണ്മെൻറു വിചാരിക്കുന്നതെന്നു എനിക്കു മനസ്സിലാകുന്നില്ല. ഈ തുഛമായ ശമ്പളം മാത്രം വാങ്ങിച്ചുകൊണ്ട് ഉപജീവനം കഴിക്കണമെന്നു കരുതുന്നതു തന്നെ ഒരു പരിഷ്കൃത രാജ്യത്തിന് അഭിമാനകരമല്ല. അതുകൊണ്ട് ഏതെങ്കിലും വഴിയിൽ കൂടി ഇവരുടെ ശമ്പളം അല്പം കൂടി കൂട്ടുന്ന കാര്യം ഒരനുഭാവ മനസ്ഥിതിയോടുകൂടി ഈ ഗവൺമെൻറ് വീക്ഷിക്കുമെന്നു ഞാൻവിശ്വസിക്കുന്നു. മാത്രമല്ലാ, അനുഭാവത്തോടുകൂടി പ്രവൎത്തിക്കണമെന്നു ഞാൻ അപേക്ഷിക്കുകയും ചെയ്യുന്നു. ജയിലിനകത്തു നടക്കുന്ന ചില അനീതികളെപ്പററി ചില ബഹുമാനപ്പെട്ട അംഗങ്ങൾ ഇവിടെ പറഞ്ഞു. ഇന്നത്തെ പത്രത്തിൽ പ്രസിദ്ധം ചെയ്തിരിക്കുന്ന ഒരു അനിഷ്ട സംഭവത്തെപ്പററി ഒരു ബ. മെമ്പർ പ്രത്യേകം പറയുകയുണ്ടായി. അതിനേപ്പററിയാണ് എനിക്ക് ഇനിയും പറയാനുള്ളതു്. അതായതു് വളരെ മുൻപു മുതൽക്കേ പ്രതിഷ്ഠിതമായിരുന്ന ജയിലിലെ ഒരു ചാപ്പൽ പൊളിച്ചു നശിപ്പിച്ച സംഗതിയാണതു്. സർ, ജയിലിനകത്തേക്ക് ആളുകളെ ശിക്ഷിച്ചു വിടുന്നതുതന്നെ അവരെ നന്നാക്കാനാണ്. അതായതു് അവൎക്കു സാന്മാൎഗ്ഗികബോധമുണ്ടാകുകയും, ചെയ്യു

പോയ കുററങ്ങളെപ്പററി പശ്ചാത്തപിക്കുകയും മററും ചെയ്യുന്നതിനുവേണ്ടിയാണ് ഇപ്രകാരം ശിക്ഷിക്കപ്പെടുന്നത്. അവരുടെ സാന്മാർഗ്ഗികബോധത്തെ വളർത്തുന്നതിനും വേണ്ട ഉത്തേജനം നൽകുന്നതിനുമായി ഓരോ മതത്തിലുമുള്ള വൈദികന്മാർമുഖേന ഉപദേശിക്കുന്നതിനു വേണ്ട സൌകര്യങ്ങൾ ഗവൺമെൻറു ഏർപ്പെടുത്തിയിരിക്കുന്നു. ശിക്ഷിക്കപ്പെടുന്ന ഒരുവൻ ഹിന്ദുവായാലുംകൊള്ളാം, മുസ്ലീം ആയാലുംകൊള്ളാം, ക്രിസ്ത്യാനിയായാലുംകൊള്ളാം ഒരിക്കൽ കിട്ടുന്ന ശിക്ഷയുടെ ഫലമായി അവർ മേലാൽ കുററക്കാരനാകാതിരിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഗവൺമെൻറ് മുൻപു മുതൽക്കേ ഈ സൌകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുള്ളത്. ഒരു ബ. മെമ്പർ ഇവിടെ പറയുകയുണ്ടായി, ജയിലിനകത്ത് ഒരു ചാപ്പൽ വേണമെന്ന് ക്രിസ്ത്യാനികൾ ഇവിടെ ഒരു പുതിയ അവകാശവാദവുമായി വരികയാണെന്ന്. ബ. മുഖ്യമന്ത്രിയും, പോലീസ് മന്ത്രിയും ആലപ്പുഴ മെമ്പറും ഞാനും ജെയിലിനകത്തുണ്ടായിരുന്നപ്പോൾ ഈ വക കാര്യങ്ങൾക്കു കിട്ടികൊണ്ടിരുന്ന അവകാശം മാത്രം കിട്ടിയാൽ മതിയെന്നേ ഞാൻ പറയുന്നുള്ളു. ക്രിസ്ത്യാനികളുടെ പരമ വിരോധിയായിരുന്ന സർ, സി.പി. യുടെ കാലത്തുപോലും അവർ അനുഭവിച്ചുകൊണ്ടിരുന്ന ഒരു അവകാശം മാത്രമാണ് ഇന്നു വേണമെന്നാവശ്യപ്പെടുന്നത്. അന്നു ക്രിസ്ത്യാനികൾക്കു ഞായറാഴ്ചതോറും ചാപ്പലിൽ പോകുന്നതിനും പ്രാർത്ഥന നടത്തുന്നതിനും സൌകര്യം കൊടുത്തിരുന്നു. എല്ലാ ഞായറാഴ്ച ദിവസങ്ങളിലും ഒരു വൈദികൻ ചാപ്പലിൽ

വന്ന് വി. കർബ്ബാന അർപ്പിച്ചിരുന്നു. മതത്തിലോ, ദൈവത്തിലോ, വിശ്വാസവും സ്നേഹവും ഇല്ലാത്ത ഒരു കൂട്ടം ആളുകൾ ഇതിനെ എതിർക്കുന്നതിൽ അത്ഭുതപ്പെടേണ്ട കാര്യമില്ല. സർ, ഞാൻ മതത്തിൽ വിശ്വസിക്കുന്നു. 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' യെന്നുള്ള അഭിപ്രായത്തേയും ഞാൻ ആദരിക്കാം. എല്ലാ മതത്തിന്റേയും മൌലികമായ ലക്ഷ്യം മനുഷ്യരെ നന്നാക്കണം എന്നുള്ളതാണ്. മതത്തിൽ വിശ്വാസമില്ലാത്ത ഒരുവനും ഈ തത്വം സ്വീകരിക്കുന്നതുകൊണ്ട് എന്താണു വിരോധം? മോഷ്ടിക്കരുത് അസത്യം പറയരുത്, വ്യഭിചരിക്കരുത്, ഇങ്ങനെയുള്ള തത്വങ്ങളാണ് എല്ലാ മതത്തിലും ഉൾക്കൊണ്ടിരിക്കുന്നത്. ഇതിനു വിപരീതമായി പ്രവർത്തിക്കുന്നവരെ ശിക്ഷിക്കുകയും ശിക്ഷകാലത്തു അവരുടെ മനസ്സുമാറുവന്നതിന് പര്യാപ്തമായ ഏർപ്പാടുകൾ ചെയ്യുകയും ചെയ്യുന്നതു് എല്ലാ ഗവൺമെൻറിൻേറയും കടമയാണ്. ഒരുത്തൻ അവൻെറ മതബോധം വളർത്തുന്നതു കാണുന്നതിൽ ഇത്ര അസഹ്യത എന്താണെന്നു എനിക്കു മനസ്സിലാകുന്നില്ല. എൻെറ അഭിപ്രായത്തിൽ ചതി, വഞ്ചന, മുതലായ നീചകർമ്മങ്ങളിൽ നിന്നും മനുഷ്യൻ പിൻതിരിഞ്ഞാൽ മതിയായിരുന്നു. ഒരു ബ. മെമ്പർ പറയുകയാണ് 'വെന്തിങ്ങാഭരണം' അറബ്യൻ കടലിൽ തള്ളിയാലെ ഈ രാജ്യം നന്നാകുകയുള്ളുവെന്ന്. വെന്തിങ്ങാ ധരിക്കുന്ന ഒരു ശുദ്ധനായ മന്ത്രിയാണ് നമ്മെ ഇന്നു ഭരിക്കുന്നതു് പക്ഷെ അദ്ദേഹത്തെ മുഖ്യമന്ത്രിയാക്കി വച്ചുകൊണ്ട് അതിൻെറ മറവിൽ മുതലെടുക്കുന്ന വേറെ ഒരു കൂട്ടർ ഇവിടെയുണ്ട് എന്നു വിശ്വസിക്കുന്ന ഒരുവനാണു ഞാൻ.

ശ്രീ. പ്രാക്കുളം ഭാസി. എത്ര കൂട്ടരാണെന്നു പറയാമോ?

ശ്രീ. കെ. ജെ. തോമസ്: അതു അങ്ങേയ്ക്കുതന്നെ ബോദ്ധ്യമുള്ള സംഗതിയല്ലേ?

ശ്രീ. പ്രാക്കുളം ഭാസി: എനിക്കു ബോദ്ധ്യമില്ല. അതുകൊണ്ടല്ലേ ചോദിച്ചതു്.

ശ്രീ. കെ. ജെ. തോമസ്: അതു ഞാൻ പിന്നെ പറയാം. സർ, ഏതായാലും സർ. സി. പി.യുടെ കാലത്തു ഈ വക കാര്യങ്ങൾക്കു വേണ്ടി അനുവദിച്ചു കൊടുത്തിട്ടുള്ള അവകാശങ്ങൾ ഹനിക്കുന്നതു മനുഷ്യന്റെ മൌലികാവകാശങ്ങൾക്കു് എതിരായി ചെയ്യുന്ന ഒരനീതിയായിരിക്കും.

ശ്രീ. കാമ്പിശ്ശേരി കരുണാകരൻ: ജയിലിനകത്തുണ്ടായിരുന്ന ചാപ്പൽ പൊളിച്ചതിനുത്തരവാദി ആരാണെന്നു പറഞ്ഞില്ലല്ലോ?

ശ്രീ.കെ. ജെ. തോമസ്. ആ ചോദ്യത്തിനു സമാധാനം പറയേണ്ടതു് ഈ ഗവൺമെൻറു തന്നെയാണ്. ഈ സംഭവം എങ്ങനെയുണ്ടായി എന്നും എന്തു കാരണത്താലായിരുന്നുവെന്നും നമ്മെ അറിയിക്കാൻ ഈ ഗവൺമെൻറു തയ്യാറാകുമെന്നുതന്നെയാണ് ഞാൻ വിശ്വസിക്കുന്നതു്. ഇവിടെ എന്റെ പല ബ. സ്നേഹിതന്മാരും അഭിപ്രായപ്പെട്ടതുപോലെ എല്ലാ രാഷ്ട്രീയ തടവുകാരേയും കഴിയുന്നതും വേഗം മോചിപ്പിക്കേണ്ടതാണെന്നുള്ള എന്റെ അഭിപ്രായവും ഞാൻ ഗവൺമെൻറിനെ അറിയിച്ചു

കൊള്ളട്ടെ. നിശ്ചയമായും ഇന്നധികാരത്തിൽ ഇരിക്കുന്നവൎക്ക് ഇതിന് ഒരു ധാൎമ്മികമായ കടമയുണ്ടെന്നു ഞാൻ കരുതുന്നു.

---

(നിയമസഭാ നടപടികൾ Vol. VIII No. 19 പേജ് 1708, 09, 10)

# വിധിനടത്തു നിറുത്തിവെയ്ക്കൽ ബില്ലിന്റെ പരിധിയിൽ നിന്നും ഒററികുടിയാന്മാരെ മാററി നിറുത്തുവാൻ വേണ്ടിയുള്ള ഭേദഗതിയെ എതൃത്തുകൊണ്ട്

23—3—1953-ൽ

ചെയ്ത പ്രസംഗം.

**ശ്രീ. കെ. ജെ. തോമസ്.** സർ, ഞാൻ ഈ ഭേദഗതിയെ എതൃക്കുന്നു.

**Mr: Speaker:-** What about the amendment of the hon. Member?

**Shri. K. J. Thomas-** I do not move it.

(മി. സ്പീക്കർ;- ബഹുമാനപ്പെട്ട മെമ്പറിന്റെ ഭേദഗതിയേപ്പററി എന്തു ചെയ്യുവാൻ പോകുന്നു.

ശ്രീ. കെ. ജെ. തോമസ്സ്:- ഞാൻ അതു് അവത രിപ്പിക്കുന്നില്ല.)

ശ്രീ. കെ. ജെ. തോമസ്. സർ, ഈ ബിൽ ഈ സഭയിൽ അവതരിപ്പിച്ചതുമുതൽ ഇവിടെ നടന്ന ച ർച്ചകളും പ്രസംഗങ്ങളുമെല്ലാം ഞാൻ വളരെ ശ്രദ്ധയോടു കൂടി കേട്ടുകൊണ്ടിരിക്കുകയായിരുന്നു. ഇതിനകം ഇതു സംബന്ധിച്ചു പുറത്തുണ്ടായിട്ടുള്ള പ്രത്യാഘാതങ്ങളും ഞാൻ നല്ലതുപോലെ മനസ്സിലാക്കുകയുണ്ടായി. ഇതിൽ നിന്നെല്ലാം ഒരു സംഗതി എനിക്കു വ്യക്തമായി മന സ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. സർ, കോഴിക്കു മുല വ രാത്തതെന്തുകൊണ്ടാണെന്നു—ഭൂനയം സംബന്ധിച്ച് സ മഗ്രമായ ഒരു ബിൽ കൊണ്ടുവരാൻ ഈ ഗവൺമെൻറ് അമാന്തിക്കുന്നതിൻെറ കാരണമെന്താണെന്നു-ഇപ്പോൾ മനസ്സിലായി. ഇതേപ്പററി ഈ സഭയിൽ നിന്നും ചോദ്യം ഉയരുമ്പോഴെല്ലാം ബഹുമാനപ്പെട്ട നിയമമ ന്ത്രിയുടെ മറുപടി അടുത്ത ഭാവിയിൽതന്നെ കൊണ്ടുവ രാം, അടുത്തഭാവിയിൽതന്നെ കൊണ്ടുവരും, എന്നി ങ്ങനെയായിരുന്നല്ലോ. ആ അടുത്ത ഭാവി ഉടനെ എ ങ്ങും ഉണ്ടാകാൻ പോകുന്നില്ലെന്നു വ്യക്തമായി.

സർ, ഈ ഭേദഗതിബിൽ ഗവൺമെൻറു പക്ഷ ത്തു നിന്നും ആരുടേയും നിർബ്ബന്ധമനുസരിച്ച് കൊണ്ടു വന്ന ഒന്നല്ല. ഇതവർ സ്വയം ഇവിടെ അവതരിപ്പി ച്ചിട്ട് നിയമ മന്ത്രിയുടെ നിർദ്ദേശ പ്രകാരം ഒരു സെല ക്ട് കമ്മററിക്ക് അയയ്ക്കുകയാണുണ്ടായതു്. കാൺഗ്രസ്സ് കാർ ഭൂരിപക്ഷമുണ്ടായിരുന്ന ആ സെലക്ററു കമ്മററി

അവരുടെ റിപ്പോർട്ട് ഇവിടെ സമർപ്പിച്ചു. അപ്പോ
ഴിതാ കോൺഗ്രസ്സ് പാർട്ടിയിൽപ്പെട്ട ഒരു ബഹുമാന
പ്പെട്ട അംഗം തന്നെ ഒരു പായിൻറ് ആഫ് ആർഡർ
ഉന്നയിച്ചുകൊണ്ടു് സെലക്ററു കമ്മിററിക്കാർ അവരു
ടെ അധികാര പരിധിയെ അതിലംഘിച്ചു എന്നു വാ
ദിക്കുന്നു. സർ, പാർലമെൻററി നടപടികളിൽ പരിച
യമില്ലാത്ത ഒരു പുതിയ അംഗമായതിനാലായിരിക്കാം
ഇതൊക്കെ വിചിത്രമായിട്ട് എനിക്കു തോന്നുന്നതു്. ഒ
ടുവിൽ നിയമമന്ത്രി അദ്ദേഹത്തിൻെറ കക്ഷിയിൽ
പെട്ട ഒരംഗത്തിൻെറ ഭേദഗതി സ്വീകരിക്കാമെന്നു സ
മ്മതിക്കേണ്ടിവന്നു. ആ ഭേദഗതിയേപ്പററി പര്യാലോ
ചിക്കുന്നതിനാണ് നാം ഇപ്പോൾ ഇവിടെ കൂടിയിരി
ക്കുന്നതു്. എന്നാൽ ഇതാ ഒരു കാൺഗ്രസ്സ് അംഗം ത
ന്നെ എല്ലാ ഭേദഗതികളും പിൻവലിച്ചിട്ട് പഴയ നി
ലയിലേക്ക് പോകണമെന്നു വാദിക്കുന്നു. ചില കാൺ
ഗ്രസ്സുകാർ ഖദർ സഞ്ചിയിൽ പതുക്കിവച്ചിരുന്ന പൂച്ച
ഇതാ പുറത്തു ചാടി ങ്യാവൂ, ങ്യാവൂ എന്നു കരഞ്ഞുതുട
ങ്ങിയിരിക്കുന്നു. സർ, ഇതിനകം പല സംഭവങ്ങളും
ഇവിടെ നടന്നതായി എല്ലാവരും അറിഞ്ഞിട്ടുണ്ടു്.
കാൺഗ്രസ്സുകക്ഷിയെ നിയന്ത്രിക്കുന്ന ചില ആളുകൾ,
കാൺഗ്രസ്സ് കാളകളുടെ മൂക്കു കയർ പിടിക്കുന്ന ചില
ആളുകൾ കോൺഗ്രസ്സ് വണ്ടി അടിക്കുന്ന ചില വണ്ടി
ക്കാർ, രാജ്യത്തിൻെറ നാനാഭാഗത്തു നിന്നും ഇവിടെ
ഓടിയെത്തി ഭരണ കക്ഷിയിൽ സമ്മർദ്ദം ചെലുത്തിയ
തിൻെറ ഫലമായിട്ടാണ് സാർ, ഈ ബില്ലിനു് ഈ
ഗതിം വന്നുചേർന്നതു്. ഇതൊരു ഭരണ കക്ഷിക്കു്

അഭിമാനകരമാണോ? ഏററവും നിസ്സാരമായ നിർദ്ദോഷമായ ഒരു ഭേദഗതി സ്വീകരിക്കാൻ ഈ കാൺഗ്രസ്സ് പാർട്ടിക്ക് സാധിക്കുന്നില്ലെങ്കിൽ എങ്ങിനെ ഇവർ ഇവിടെ പുരോഗമനപരമായ ഒരു ഭൂനയ ബിൽ കൊണ്ടുവരാൻ പോകുന്നുവെന്നാണ് ഞാൻ ചോദിക്കുന്നത്. കൃഷകരുടെ ദുരിതങ്ങൾക്കെല്ലാം നിവാരണമുണ്ടാക്കാമെന്നും ജന്മി കുടിയാൻ ബന്ധമെല്ലാം നീതിപൂർവ്വകമായ അധിഷ്ഠാനത്തിൽ പുനഃസ്ഥാപിക്കാമെന്നും വാഗ്ദാനം ചെയ്ത് അവരുടെ വോട്ടു സമ്പാദിച്ച് അധികാരത്തിൽ വന്നതിനു ശേഷം അവരുടെ അവശതകൾക്ക് സ്വല്പമായ ഒരാശ്വാസം നൽകുന്ന ഈ നിസ്സാരമായ ബിൽ പോലും പാസ്സാക്കിക്കൊടുക്കാൻ നിങ്ങൾ തയ്യാറില്ലെങ്കിൽ എങ്ങിനെ നിങ്ങളെ നാട്ടുകാർ വിശ്വസിക്കും? ഈ പ്രശ്നത്തിന്മേൽ നിങ്ങൾ നിങ്ങളുടെ സ്ഥാനം രാജിവച്ചിട്ട് വീണ്ടും ഒരു പൊതു തിരഞ്ഞെടുപ്പിനെ അഭിമുഖീകരിക്കാൻ തയ്യാറുണ്ടോ? അതിനു ഞാൻ നിങ്ങളെ വെല്ലുവിളിക്കുന്നു. അങ്ങിനെ നിങ്ങൾ ചെയ്യുമെങ്കിൽ തിരുവല്ലാ മുതൽ വടക്കോട്ടുള്ള തിരുവിതാംകൂറിലെ ഒരു താലൂക്കിൽ നിന്നുപോലും നിങ്ങൾ വിജയിക്കുകയില്ലെന്നു ഞാൻ പ്രവചിക്കുന്നു.

സർ, ഇതിനെക്കാൾ എല്ലാം എനിക്കു ദയനീയമായി തോന്നിയതു് ഇവിടത്തെ സോഷ്യലിസററു പാർട്ടിയുടെ അഭിപ്രായ ഗതിയാണ്. പി. എസ്സ്. പി. യും കാൺഗ്രസ്സും തമ്മിൽ ഒരു യോജിപ്പുണ്ടാകാൻ പോകുന്നുവെന്നു കേട്ട് ഇവിടെ എന്റെ വലത്തു ഭാഗത്തിരിക്കുന്ന സ്നേഹിതന്മാർ ഒഴിച്ചു മറെറല്ലാരും സന്തോഷിച്ചി

രിക്കണം. എന്നാൽ ആ ഐക്യ സംഭാഷണം തക ൎന്നുവെന്നറിഞ്ഞപ്പോൾ നാമെല്ലാം ഖേദിച്ചു. പക്ഷെ തിരുവിതാംകൂറിലെ സോഷ്യലിസ്ററു പാർട്ടിയും കാ ൺഗ്രസ്സ് പാർട്ടിയും തമ്മിൽ ഇതാ യോജിച്ചിരിക്കുന്നു. ഇതിൽ നമുക്കു സന്തോഷിക്കാമെങ്കിലും ഇതൊരു പിൻ തിരിപ്പൻ കൂട്ടുകെട്ടായിപ്പോയി എന്നു പറയാതെ തരമി ല്ല. കാൺഗ്രസ്സുമായി സഹകരിക്കുന്നതിന് ജയപ്രകാശ് നാരായണൻ ഉന്നയിച്ച വ്യവസ്ഥകളിൽ പ്രധാനമായ ഒന്ന് "എല്ലാ കുടിയൊഴിപ്പിക്കലും ഉടനെ നിറുത്തുക" എന്നുള്ളതായിരുന്നുവെന്ന് നാം അറിഞ്ഞിട്ടുണ്ട്. സർ, കാൺഗ്രസ്സ് കക്ഷിയുടേയും, സോഷ്യലിസ്ററു പാർട്ടി യുടേയും തനിനിറം കാണുവാൻ ഇപ്പോൾ എല്ലാവൎക്കും ക ഴിഞ്ഞിട്ടുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അതുകൊ ണ്ടാണ് ഈ പ്രശ്നത്തിന്മേൽ ഒരു പൊതു തിരഞ്ഞെ ടുപ്പിനെ അഭിമുഖീകരിക്കുവാൻ ഞാൻ ഭരണ കക്ഷിയെ വെല്ലുവിളിക്കുന്നത്.

ശ്രീ. പി. ഗോവിന്ദപ്പിള്ള. പൊതു തിരഞ്ഞെ ടുപ്പിനെ അഭിമുഖീകരിക്കുമ്പോൾ കോൺഗ്രസ്സിന് മുമ്പു വോട്ടു കൊടുത്തവരുടെ വോട്ടുകൾ കിട്ടുമോ.

**Mr: Speaker:-** We are not concerned with it now. The hon. Member will confine his remarks with regard to the amendment before the House.

(മി. സ്പീക്കർ:- അതേപ്പററി ഇപ്പോൾ നമുക്ക് അറി യേണ്ട ആവശ്യമില്ല. ബഹു. മെമ്പർ അദ്ദേഹത്തിൻെറ പരാമർശങ്ങൾ സഭയുടെ മുമ്പിലുള്ള ഭേദഗതിയേപ്പററി മാത്രമായിരിക്കുവാൻ ശ്രദ്ധിക്കണം)

ശ്രീ. കെ. ജെ. തോമസ്. ഞാൻ ഇത്രയും മുഖവുരയായിട്ട പറഞ്ഞുവെന്നേയുള്ളു.

**Mr Speaker**. What has the hon. Member to say with regard to the amendment?

(മി. സ്പീക്കർ:- ബഹു. മെമ്പറിന് ഭേദഗതിയെപ്പററി എന്താണ പറയുവാനുള്ളത്?)

ശ്രീ. കെ. ജെ. തോമസ്സ്. ഈ ബിൽ അവതരിപ്പിച്ചപ്പോൾ ബഹു. നിയമമന്ത്രി രണ്ടു വിധത്തിലുള്ള ഒററികളെപ്പററി പറഞ്ഞു. ഒന്ന് ഉത്തമർണ്ണ–അധമർണ്ണ സ്വഭാവമുള്ളത്. രണ്ട് ജന്മികുടിയാൻ സ്വഭാവമുള്ളത്. ആദ്യത്തേതിന് ഇറക്കിപ്പണയം, നടപ്പുപണയം, കൊഴവിറക്കിപ്പണയം. എന്നൊക്കെയാണ് ഞങ്ങളുടെ നാട്ടിൽ പറയുക. അത്തരത്തിലുള്ള ഒററികളെ ഈ ബില്ലിൻെറ പരിധിയിൽ പെടുത്തണമെന്ന് ഞാൻ വാദിക്കുന്നില്ല. പെടുത്തിക്കൂടാഎന്ന സമ്മതിക്കകയും ചെയ്യുന്നു. എന്നാൽ ജന്മി–കുടിയാൻ സ്വഭാവമുള്ള ഒററികളെല്ലാം ഈ ബില്ലിൻെറ പരിധിയിൽ കൊള്ളിക്കണമെന്നാണ് ഞാൻ ആവശ്യപ്പെടുന്നതു്. തങ്ങളുടെ രക്തത്തെ വിയർപ്പാക്കിമാററി കാടും മേടുമായിക്കിടന്നിരുന്ന ഭൂമികളെഫലഭൂയിഷ്ഠമാക്കിത്തീർത്തു്, ദേശീയസമ്പത്തുവർദ്ധിപ്പിച്ച യഥാർത്ഥകർഷകരെ കൈക്കിലാക്കൂടാതെ വലിച്ചിറക്കി വഴിയാധാരമാക്കരുതെന്ന മാത്രമേ എനിക്കപേക്ഷയുള്ളു. കാഞ്ഞിരപ്പള്ളി മൻസിഫ്കോടതിയിൽ ഇതു സംബന്ധിച്ച് ആയിരത്തോളം കേസുകൾ നടക്കുന്നുണ്ടെന്ന് ഒരു ബഹു. മെമ്പർ ഇവിടെ പറ

ണ്ടു. ആ കേസുകളുടെ വിശദവിവരങ്ങൾ ഇതാ എന്റെ പക്കലുണ്ട്. ഈ പ്രശ്നം ഒരു വർഗ്ഗീയ പ്രശ്നമാക്കാൻ ഒരു കൂട്ടർ ശ്രമിക്കുന്നുണ്ട്. അതു വെറും മിഥ്യയാണെന്നു ഈ കേസുകൾ പരിശോധിച്ചാൽ കാണാൻ കഴിയും. കഴിഞ്ഞ വർഷം എടുത്ത ഈ പട്ടികയിൽ 760 കേസുകളുടെ വിവരങ്ങൾ ഉണ്ട്. ഇതിലെ പ്രതികൾ 305 പേർ ക്രിസ്ത്യേതരന്മാരായ നായന്മാരും ഈഴവരും മററുമാണ്. ഇതുകൊണ്ടുതന്നെ ഇതിനെ ഒരു വർഗ്ഗീയ പ്രശ്നമാക്കുന്നതു് വെറും മുതലെടുക്കുന്നതിനു വേണ്ടിയുള്ള ഒരു ശ്രമമാണെന്നു കാണാൻ കഴിയും. ഇതിൽ 20 സെൻറു മുതൽ 6 ഏക്കർ വരെയുള്ള വസ്തുക്കളെപ്പററിയ കേസുകളേയുള്ളു. ഇവരിൽ ഭൂരിപക്ഷം പേക്കും വേറെ വസ്തുക്കൾ ഉള്ളവരല്ല. പത്തും അൻപതും നൂറും വർഷങ്ങളായി പരമ്പരയാ അനുഭവിച്ചുപോരുന്ന വസ്തുക്കളാണ് അതു്. തീറത്ഥത്തിനു തുല്യമായ ഒററിയർത്ഥം കൊടുത്തു് വാങ്ങിയതാണ്. ആ വസ്തുക്കളിൽ നിന്നുമാണ് അവരെ കഴിപ്പിക്കാൻ പോകുന്നതു്. 1950-ലെ 8-ാം ആക്ററുകൊണ്ടു് അവക്ക് യാതൊരു ആശ്വാസവും കിട്ടിയില്ല. ആ നിയമം പാസ്സാക്കിയ ഉടനെയാണ് ജന്മികൾ ഈ കേസുകളെല്ലാം കൊടുത്തതു്. ഈ ബിൽ ഈ ഭേദഗതിയോടുകൂടി ഇവിടെ പാസാക്കിയാൽ നാളെമുതൽതന്നെ ജന്മിമാർ കുടിയാന്മാരെ ഇറക്കി വിടാൻതുടങ്ങും. കുറെ വക്കീലന്മാക്ക് ഇതുകൊണ്ടു് ഗുണമുണ്ടാകാം. അല്ലാതെ പാവപ്പെട്ട കർഷകനു് യാതൊരു രക്ഷയുമില്ല. അതുകൊണ്ടു് ഞാൻ കാൺഗ്രസ്സ് കക്ഷിയോടാവശ്യപ്പെടുന്നു്, നിങ്ങൾക്കു നിങ്ങളുടെ വാഗ്ദാനം നി

റവേററാൻ സാദ്ധ്യമല്ലെങ്കിൽ ദയവചെയ്തു് ഈ നിയമസഭ പിരിച്ചുവിട്ടിട്ട് പുതിയ ഒരു തിരഞ്ഞെടുപ്പു നടത്തുക എന്നാണു്. ഈ ബില്ല് ഇവിടെകൊണ്ടുവന്ന ബ: നിയമ മന്ത്രിയുടെ ഇപ്പോഴത്തെ ദയനീയമായ നിലയോർത്തു എനിക്കദ്ദേഹത്തോടു സഹതാപമാണു തോന്നുന്നതു്. അദ്ദേഹം പല സമ്മർദ്ദങ്ങൾക്കും പ്രേരണകൾക്കും വിധേയനായി സ്വന്തം അഭിപ്രായം പരിത്യജിക്കേണ്ടിവന്നു. വാസ്തവത്തിൽ ഒരുവിഭാഗം ജനങ്ങൾ അദ്ദേഹത്തെ അദ്ധ്വാനിക്കുന്ന കർഷകരുടെ വക്താവായി കണ്ടിരുന്നു. അദ്ദേഹത്തോട് എനിക്കു പറയാനുള്ളതു് സ്വന്ത അഭിപ്രായവും അഭിമാനവും പുലർത്തിക്കൊണ്ടു് തന്നെ വിശ്വസിക്കുന്ന കർഷകരോടു നീതിനിർവഹിക്കുവാൻ സാദ്ധ്യമല്ലെന്നുണ്ടെങ്കിൽ ആ സ്ഥാനം രാജിവെയ്ക്കുക എന്നാണു്. എന്തായാലും..................

**Mr. Speaker** - Order, order we are going far away from the amendment. What have all these things to do with the amendment before the House.

(മി. സ്പീക്കർ:- ഓർഡർ, ഓർഡർ, ഭേദഗതിയിൽ നിന്നും വളരെ അകന്നു പോകുന്നു. ഇക്കാര്യങ്ങൾക്കെല്ലാം സഭയുടെ മുന്നിലുള്ള ഭേദഗതിയുമായി എന്തു ബന്ധമാണുള്ളതു്

**ശ്രീ. കെ. ജെ. തോമസ്** ഇതിൽ കൂടുതലായി ഒന്നും എനിക്കു പറയുവാനില്ല. വീണ്ടും ഞാൻ ആവശ്യപ്പെടുന്നു. ഒന്നുകിൽ നിങ്ങൾ ജനങ്ങളോടു ചെയ്ത വാഗ്ദാനത്തെ നിറവേററുക. അല്ലെങ്കിൽ ഒരു പൊതുതിരഞ്ഞെടുപ്പിനെ അഭിമുഖീകരിക്കുക.

---

(നിയമസഭാനടപടികൾ Vol. VIII. No. 21-പേജ് 1996, 97,98,99

# നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി എന്ന നാടകനിരോധനം സംബന്ധിച്ച് അവതരിപ്പിക്കപ്പെട്ട അടിയന്തിര പ്രമേയത്തിന്റെ ചർച്ചാ വേളയിൽ

**24—3—1953-ൽ**

**ചെയ്ത പ്രസംഗം.**

**ശ്രീ. കെ. ജെ. തോമസ്:** സാർ, ഞാൻ ഈ അടിയന്തിര പ്രമേയത്തെ അനുകൂലിക്കുകയാണ് ചെയ്യുന്നതു്. ഈ നാടകം കാണുവാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടുണ്ടു്. മുണ്ടക്കയത്തു് ഈ നാടകം നടത്തുവാൻ നിശ്ചയിച്ചിരുന്ന ദിവസം അതു കാണണമെന്ന ഉദ്ദേശത്തോടുകൂടി ഞാനും എന്റെ ചില സ്നേഹിതന്മാരും കൂടി ഒരു കാറുപിടിച്ച് അവിടേയ്ക്കുപോയി. അവിടെ ചെന്നതിനു ശേഷമാണ് നാടകം നിരോധിച്ചിരിക്കുന്നു എന്നും നടത്തുവാൻ നിവൃത്തിയില്ലാത്തതുകൊണ്ടു അവരെല്ലാം അവിടെനിന്നു പോയി എന്നും അറിയാൻ കഴിഞ്ഞതു്. തിരുവനന്തപുരത്തു വന്നതിനുശേഷം ഈ പട്ടണത്തിൽ വച്ചാണ് ഈ നാടകം കാണുവാനുള്ള ഭാഗ്യം എനിക്കു സിദ്ധിച്ചതു്. ഞാൻ ഒരു സഹൃദയനാണെന്ന് അവകാശപ്പെടുന്നു. ഒരു കാഴ്ചക്കാരൻ എന്നുള്ള നിലയിൽ, ഒരു കലാസ്വാദകൻ എന്നുള്ള നിലയിൽ എനിക്കുണ്ടായ അഭിപ്രായംകൊണ്ടാണ് ഞാൻ

ഈ പ്രമേയത്തെ അനുകൂലിക്കുന്നതു്. ഞാൻ ഒരു കമ്മ്യൂണിസ്റ്റല്ല. ആളുകൾ കമ്മ്യൂണിസ്റ്റാകുന്നതു് ഇഷ്ടപ്പെടുന്ന വിഭാഗത്തിൽപ്പെട്ട ആളുമല്ല. നിവൃത്തിയുണ്ടെങ്കിൽ ഒരുത്തനേയും കമ്മ്യൂണിസ്റ്റാക്കരുതു് എന്നു ആത്മാർത്ഥമായി ആഗ്രഹിക്കുന്ന ഒരാളാണു് ഞാൻ. ഇവർ എങ്ങിനെയാണു് മനുഷ്യരെ കമ്മ്യൂണിസ്റ്റാക്കുന്നതു് എന്നു മനസ്സിലാക്കണമെന്നു് എനിക്കാഗ്രഹമുണ്ടായിരുന്നു. ഈ നാടകപ്രകടനംകൊണ്ടു് ആളുകളെ കമ്മ്യൂണിസ്റ്റാക്കുക എന്നതാണു് ഇവരുടെ ഉദ്ദേശമെങ്കിൽ അവർ അതിൽ പരാജയപ്പെട്ടുപോയിരിക്കുന്നു എന്നു് പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഈ നാടകം കാണുന്ന ഒരാൾ കമ്മ്യൂണിസ്റ്റ് ആയിപ്പോകും എന്ന ഭയം എനിക്കില്ല. എവിടെയെങ്കിലും നാടകം ഉണ്ടെന്നു കേട്ടാൽ അവിടെപ്പോയി നാടകം കാണുന്ന ഒരു സ്വഭാവക്കാരനാണു ഞാൻ. ഇതിനേക്കാൾ മോശവും, അശ്ലീലവും, ഈശ്വര നാമത്തെ ആക്ഷേപിക്കുന്നതുമായ പല നാടകങ്ങളും ഈ രാജ്യത്തു നടത്തുവാൻ അനുവദിക്കുന്നുണ്ടു്. എന്നാൽ എത്രയും കലാപരമായ മേന്മയുള്ള ഈ നാടകം നിരോധിക്കുവാൻ ഇടയായതിൽ ഞാൻ സങ്കടപ്പെടുന്നു. എനിക്കു പറയാനുള്ളതു് കാൺഗ്രസ്സ് കക്ഷിയിലുള്ള എല്ലാ അംഗങ്ങളും ഈ നാടകം കാണണമെന്നാണു്. അങ്ങിനെ കാണുകയാണെങ്കിൽ അവരുടെ ഇടയിൽ ഇന്നുള്ള ദോഷങ്ങൾ മനസ്സിലാക്കുവാനും അവയ്ക്കു പരിഹാരം കണ്ടെത്തുവാനും കഴിയുന്നതാണു്. ഇന്നത്തെ കാൺഗ്രസ്സ് കക്ഷിയിലുള്ള വർഗ്ഗീയത, മുതലാളിത്തം, സ്വാർത്ഥത തുടങ്ങിയ എല്ലാദോഷങ്ങളും ദൂരീകരിക്കുവാനുള്ള ഒരു ആഗ്രഹം ഈ

നാടകം കണ്ടിരുന്നവെങ്കിൽ നിങ്ങൾക്കുണ്ടാകുമായിരു
ന്നു. കാൺഗ്രസ്സിൽനിന്ന് ആളുകൾ എന്തുകൊണ്ടാണ്
കമ്മ്യൂണിസ്റ്റ് കക്ഷിയിലേയ്ക്കും മററും പോകുവാൻ ഇട
യാകുന്നതെന്നു മനസ്സിലാക്കുവാൻ നിങ്ങൾക്ക് സാധിക്കു
മായിരുന്നു. കോൺഗ്രസ്സിന്റെ വളച്ചക്കുവേണ്ടി ആത്മാ
ത്ഥമായി സേവനം നടത്തിയ എന്നെ ആ കക്ഷിയിൽ
നിന്നു പിൻമാററുവാനുണ്ടായ കാരണങ്ങൾ എല്ലാംതന്നെ
ഈ നാടകത്തിൽക്കൂടെ മനസ്സിലാക്കാം. ഈ നാടകം കാ
ണുവാൻ നിങ്ങൾക്കു സാധിച്ചിരുന്നവെങ്കിൽ ആ വക
ദോഷങ്ങൾ ദൂരീകരിക്കുന്നതിനുള്ള ഉത്സാഹം നിങ്ങൾക്ക്
ഉണ്ടാകുമായിരുന്നു. അതുകൊണ്ട് നിങ്ങൾ ആ നാടകം
പോയി കാണണം. അതിനുവേണ്ടിയെങ്കിലും നിരോധ
നം നീക്കണം. നിങ്ങൾ അതു കാണുകയാണെങ്കിൽ
നിങ്ങളുടെ കക്ഷിയിൽ ഇന്നുള്ള ന്യൂനതകളെന്താണെന്നു
കാണുവാനും അവയെ പരിഹരിക്കുവാനും നിങ്ങൾക്കു
കഴിവുണ്ടാകും. നിങ്ങളുടെ കക്ഷിയിലുള്ള ആളുകളെ
മേലാൽ കമ്മ്യൂണിസ്ററുകാരാക്കാതിരിക്കുവാനും സാ
ധിക്കും.

പിന്നെ എനിക്കു ഒന്നു പറയുവാനുള്ളത് ഈ നാ
ടകം നിരോധിക്കുന്ന സംപ്രദായത്തെപ്പററിയാണ്. വള
രെ ആളുകൾ നാടകം കാണുന്നതിനുവേണ്ടി പണം കൊ
ടുത്തു ടിക്കററും വാങ്ങിയതിനു ശേഷമാണ് സാധാരണ
ഈ നിരോധനം പുറപ്പെടുവിക്കുക. നിങ്ങൾക്ക് നാട
കം നിരോധിക്കണമെങ്കിൽ അത് നേരത്തെ ആയിക്കൂ
ടെ എന്നാണ് ഞാൻ ചോദിക്കുന്നത്. ഇതേവരെ നട
ന്നിട്ടുള്ള നിരോധനംകൊണ്ട് വളരെ ആളുകളുടെ പ

ണം നിങ്ങൾ നഷ്ടപ്പെടുത്തിയിട്ടുണ്ട്. ഈ നാടകം മുണ്ടക്കയത്തു നിരോധിക്കുവാനുള്ള കാരണം ബഹുമാനപ്പെട്ട ചില അംഗങ്ങൾ ഇവിടെ പറഞ്ഞതുതന്നെയാണ്. ഞാൻ മുണ്ടക്കയത്തിന് നാടകം കാണുവാൻ പോകയാണെന്ന് പറഞ്ഞപ്പോൾ അവിടെ ഉണ്ടായിരുന്ന ചില പണക്കാർ എന്നെനോക്കി പുഛരസത്തിൽ മന്ദഹസിക്കയുണ്ടായി. നാടകം ഇല്ലെന്നറിഞ്ഞപ്പോൾ മാത്രമെ അവർ മന്ദഹസിച്ചതിൻെറ അത്ഥം എനിക്കു മനസ്സിലായുള്ളു. മുണ്ടക്കയത്ത് നാടകം ഉണ്ടെന്നു അറിഞ്ഞിട്ട് അതു കാണുന്നതിന് കാഞ്ഞിരപ്പള്ളിയിൽ നിന്ന് അനവധി ആളുകൾ പോയിരുന്നു. നാടകം ആരംഭിക്കുവാൻ നിശ്ചയിച്ചിരുന്ന സമയത്തിനു കുറച്ചു മുമ്പു മാത്രമാണ് നിരോധനവിവരം കൺട്രാക്ടറെ അറിയിച്ചതു്. അനേകം പേരുടെ പണം നഷ്ടപ്പെടുത്തിയതിനു ശേഷമാണ് ഇങ്ങനെ നാടകം നിരോധിച്ചതു്. ഏതായാലും നാടകം നിരോധിക്കുവാൻ നിശ്ചയിച്ച സ്ഥിതിക്ക് അതു് ആളുകളുടെ പണം നശിപ്പിക്കുവാനിടയാകാത്ത വിധത്തിൽ നേരത്തെ ചെയ്യാമായിരുന്നു. കലാപരമായി ഏററവും മേന്മയേറിയ ഒരു നാടകമാണിതു്. ജന്മി കുടിയാൻ ബന്ധത്തെ ചിത്രീകരിക്കുന്ന ഒന്നാണിതു്. നേരത്തെ ഇതു് ഈ നിയമസഭയിലെ മെംബറന്മാർ കണ്ടിരുന്നുവെങ്കിൽ ഇന്നലെ ഇവിടെ പാസ്സാക്കിയ സ്റ്റേറ്റ ആഫ് എക്സിക്യൂഷൻ ഭേദഗതിനിയമം ആവിധത്തിൽ ഇവിടെ പാസ്സാക്കുകയില്ലായിരുന്നു എന്ന് എനിക്കു തോന്നുന്നു. അതുകൊണ്ടു് കാൺഗ്രസ്സ് കക്ഷിയിലെഅംഗങ്ങളോടും ബഹുമാനപ്പെട്ട മന്ത്രിമാരോടും ഞാൻ പറയു

ന്ന നിങ്ങൾ ആരും ഈ നാടകം കാണുന്നതിൽ പരിഭ്ര
മിക്കേണ്ട ആവശ്യമില്ല എന്ന്. ഈ നാടകം കണ്ടാൽ
ആരും കമ്മ്യൂണിസററ് ആകുകയില്ല. ആകയാൽ ഇതി
ന്മേലുള്ള നിരോധനം ഉടൻ പിൻവലിക്കുക. കാൺഗ്ര
സ്സുകാരെല്ലാം ഈ നാടകം കണ്ട് നിങ്ങളുടെ ഇടയിലു
ള്ള ദോഷങ്ങൾ ഇല്ലാതാക്കുവാൻ നോക്കുക.

---

(നിയമസഭാ നടപടികൾ Vol VIII No. 22 പേജ് 2124, 25,26.)

സോഷ്യലിസ്റ്റ് സ്ഥാനാർത്ഥി

കെ. ജെ. തോമസ്സ് Ex. M. L. A.യ്ക്കു്



# കുടിൽ പെട്ടിയിൽ

വോട്ടു ചെയ്യുവിൻ.